ക്രൈസ്തവ കാഹളം

മാർച്ച് 2015



# കാരുണ്യത്തിന്റെ നൂറ് വർഷങ്ങൾ

सत्यमेव जयते

CONSTITUTION OF INDIA

Preamble

WE THE PEOPLE OF INDIA, having solemny resolved to constitute India into a Sovereign Socialist Secular Democratic Republc and to secure to all its citizens

JUSTICE

Social, economics and political:

**LIBERTY**

**of thought, expression, brief, faith and worship**

EQUALITY

of status and of oppertunity: and to promote among them all

FRATERNITY

assuring the diginity of the individual and the unit and integrity of the Nation

# മതേതര ഭാരതം ലോകത്തിന് മാതൃക

this twenty-sixth day of November, 1949, do

OURSELVES THUS CONSTITUTION



ഇടയലേഖനം

7



പുണ്യപിതാവേ സ്വാഗതം

44



വിശുദ്ധീകരണത്തിന്റെ നോമ്പ്

45

National Games KERALA 2015

നാടിനെ മറന്ന ബ്രേക്കിംഗ് ന്യൂസുകൾ

47

# MALUS TRADING & CONSTRUCTIONS CO.



Vazhayila, Peroorkada
Trivandrum

We undertake all kinds of building works

Contact: Mob: 9744002341

# ക്രൈസ്തവ കാഹളം

മാർച്ച് 2015

വാല്യം 76 ലക്കം 3





രക്ഷാധികാരി

മോറാൻ മോർ ബസേലിയോസ്
കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാബാവ

സഹരക്ഷാധികാരി

ബിഷപ്പ് സാമുവൽ മാർ ഐറേനിയോസ്

പ്രിന്റർ ആന്റ് പബ്ലിഷർ

വെരി റവ. ഫാ. ജെയിംസ് പാറവിള

എഡിറ്റർ

റവ. ഫാ. ഡാനിയേൽ പൂവണ്ണത്തിൽ

ചീഫ് എഡിറ്റർ

റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943
bovasmathew@gmail.com

പത്രാധിപ സമിതി

റവ. ഡോ. ജോൺ കൊച്ചുതുണ്ടിൽ
റവ. ഡോ. ഗീവർഗ്ഗീസ് കുറ്റിയിൽ ഒ.ഐ.സി
റവ. ഡോ. വർഗീസ് നടുതല
റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
ഡോ. തോമസ്കുട്ടി പനച്ചിക്കൽ
റവ. സി. ഡോ. ആർദ്ര എസ്.ഐ.സി.
റവ. സി. ഡോ. അഞ്ജലി തെരേസ് ഡി.എം.
ഡോ. ജിബി ഗീവർഗീസ്
പ്രൊഫ. ജോജു ജോൺ
ജോമി തോമസ്

സർക്കുലേഷൻ മാനേജർ

റവ. ഫാ. ജോബിൻ കറുകയിൽ
Mob: 8281459112

കവർ & ലേഔട്ട്

Fingraph, Trivandrum 5

പ്രിന്റിംഗ്

സെന്റ് മേരീസ് പ്രസ്, പട്ടം

വിലാസം

ക്രൈസ്തവ കാഹളം
സമന്വയ, പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്
പട്ടം, തിരുവനന്തപുരം-4


## ഉള്ളടക്കം






# കാമാത്തിപുരയിൽ ഘർവാപസി വേണം.

ഇത് ഘർവാപസിയുടെ കാലം. എല്ലാവരേയും വീട്ടിലെത്തിക്കുന്ന പരിപാടി. തിരികെയെത്താൻ വീടില്ലാത്തവർ എവിടെ പോകും? അവർക്ക് വീടുപണിയുന്ന ശുശ്രൂഷയിലാണ് സഭയുടെ ശ്രദ്ധ. അങ്ങനെ ഒത്തിരി പേർ കയറിച്ചെല്ലാൻ വീടില്ലാതെ വീർപ്പുമുട്ടി കഴിയുന്നു. ശിക്ഷാവിധി കഴിഞ്ഞിട്ടും മടങ്ങിപോകാൻ ഇടമില്ലാതെ നമ്മുടെ ജയിലുകളിൽ കഴിയുന്ന അനേകമാളുകൾ. സഭ നേതൃത്വം നൽകുന്ന തടവറ ശുശ്രൂഷയുടെ പ്രവർത്തകർ ജയിലുകളിലെത്തി അവരോടു പറഞ്ഞു. പേടിക്കേണ്ടാ...... പോകാൻ, താമസിക്കുവാൻ ഒരു വീട് റെഡിയാണ്. ഘർവാപസിയുടെ സുവിശേഷം അതാണ്. ഇതിനെ ചിലർ മതം മാറ്റമെന്നു വിളിക്കുന്നു. മാതാപിതാക്കൾ എച്ച്.ഐ.വി. ബാധിച്ചു മരിച്ചു. മക്കൾ സ്വന്തം വീട്ടിൽ നിന്നും പടിയിറക്കപ്പെട്ടു. അവർക്കും കിട്ടി താമസിക്കാനൊരു വീട്. മാനസികാരോഗ്യ കേന്ദ്രങ്ങളിൽ നിന്നും പുറത്തു വന്നവർ, ആരും തിരിഞ്ഞുനോക്കുവാനില്ലാതെ തെരുവിൽ അലയുന്നവർ ഇവർക്കു വേണ്ടി സ്നേഹവീടുകൾ തീർത്തു. ഘർവാപസിയുടെ സുവിശേഷം പറഞ്ഞ് സഭ ഏറെ നാളുകളായി മുന്നോട്ടു പോകുന്നു. അപ്പോഴാണ് സംഘപരിവാർ സഹോദരങ്ങൾ ഘർവാപസിയുമായി രംഗത്തു വരുന്നത്. അവർ വീടുകളിലെത്തിക്കുന്നത് വീടുകളിൽ താമസിച്ചിരുന്നവരെ തന്നെയാണ്. ഇനി അവരൊക്കെ വീടുകളിൽ എത്തിയോ എന്നതാണു ചോദ്യം. വഴിയരികിൽ തീർത്ത അഗ്നികുണ്ഠങ്ങളുടെ അടുത്ത് ഇരിക്കുന്നതേയുള്ളൂ. പലർക്കും ക്ഷേത്രാരാധനക്ക് ഉള്ളിൽ കയറുവാൻ അനുവാദമില്ലല്ലോ? വൈക്കം സത്യാഗ്രഹത്തിനു മുൻപായിരുന്നു ഘർ വാപസിയെങ്കിൽ ഇവരെയൊക്കെ ഏതു വീട്ടിൽ കൊണ്ടുവിടുമായിരുന്നു? വീട്ടിൽ കൊണ്ടുവിടാമെന്നു പറഞ്ഞ് ഇവരെ കൊണ്ടുവിട്ടത് സമൂഹത്തിന്റെ തീരാശാപമായ ജാതി വ്യവസ്ഥിതിയിലേക്കും ചാതുർവർണ്യത്തിലേക്കുമാണ്. നമ്മുടെ മുന്നിൽ ചോദ്യചിഹ്നമായി, തെരുവിൽ ഉപേക്ഷിക്കപ്പെട്ട കുഞ്ഞുങ്ങൾ, മരിക്കാറായി ഓടകളിൽ കിടക്കുന്ന വൃദ്ധർ. ഇവരെ നമുക്ക് ഒരു വീട്ടിലെത്തിക്കാം. മദർ തെരേസ കാണിച്ചുതന്ന ഘർവാപസിയുടെ സന്ദേശം ഇതാണ്. മദർ തെരേസയേയും വെറുതെ വിടുന്നില്ല. അവരും മതം മാറ്റമാണ് നടത്തിയതെന്നാണ് സംഘപരിവാർ തലവന്റെ പ്രഖ്യാപനം. മദർ തെരേസ മതപരിവർത്തനം ചെയ്തുവരുടെ എണ്ണമൊന്നു പറയാമോ? അങ്ങനെയെങ്കിൽ അവരെയൊക്കെ നമുക്കു വീടുകളിലെത്തിക്കാമായിരുന്നു. മദർ തെരേസയുടെ സഹോദരിമാർ കൈകളിലെടുത്ത കുഷ്ഠരോഗികളെ നിങ്ങൾ ഏതു വീട്ടിലേക്കാണ് കൊണ്ടുപോകുന്നത്? ആരുടെ വീട്ടിലേക്കാണ് കൊണ്ടുപോകുന്നത്?

പ്രീയപ്പെട്ട സംഘപരിവാർ സഹോദരങ്ങളെ, മുംബൈ പട്ടണത്തിൽ കാമാത്തിപുരയെന്ന ഒരു തെരുവുണ്ട്. നമ്മുടെ രാജ്യത്തിന്റെ വിവിധ കോണുകളിൽ നിന്നും (ബാല്യത്തിലും കൗമാരത്തിലും) ഇവിടേക്ക് അറിഞ്ഞോ അറിയാതെയോ എത്തിച്ചേർന്ന്, സ്വന്തം ശരീരം വിൽക്കുവാൻ വിധിക്കപ്പെട്ട പാവങ്ങൾ. ആരും അവരെ രക്ഷപ്പെടുത്താനില്ല. നമുക്ക് കാമാത്തിപുരയിൽ ഘർവാപസി നടത്തണം. അവരെ വീടുകളിലെത്തിക്കണം. റേഷൻ കാർഡ് വാങ്ങികൊടുത്തില്ലെങ്കിലും സാരമില്ല. അവരെ ഒന്നു വീടെത്തിച്ചാൽ മതി. അഡാനിക്കും അംബാനിക്കും വേണ്ടി ചുവന്ന പരവതാനികൾ വിരിച്ചപ്പോൾ അതിനടിയിൽ അമർന്നുപോയ ജീവിതങ്ങളുണ്ട്. അവരെയൊക്കെ അതിനടിയിൽ നിന്നും ഒന്നുയർത്തിയെടുക്കണം. അവരെയാണ് നമുക്ക് വീടെത്തിക്കേണ്ടത്. ഘർവാപസി അവിടെയും വേണം.

സ്നേഹത്തോടെ,

**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ
9447661943



# പിതൃമൊഴി

## മതേതര ഭാരതം ലോകത്തിന് മാതൃക

വിദേശ ശക്തികളുടെ കൈയ്യിൽ നിന്നും നമ്മുടെ രാജ്യത്തെ മോചിപ്പിച്ച് സ്വന്തമായ ഒരു സ്വതന്ത്ര ജനാധിപത്യ മതേതര രാജ്യമായി നിലനിർത്തുന്നതിൽ അനേകായിരങ്ങളുടെ ത്യാഗോജ്ജ്വലമായ ജീവിതവും സമർപ്പണവുമുണ്ട്. നൂറ്റാണ്ടിനപ്പുറത്തേക്കു നീണ്ട സ്വാതന്ത്ര്യസമരചരിത്രം നമ്മുടെ മുന്നിലുണ്ട്. അവർ കഷ്ടതകൾ സഹിച്ചതും ജീവൻ നൽകിയതും നമ്മുടെ രാജ്യം ലോകത്തിന്റെ മുന്നിൽ തലയുയർത്തിപ്പിടിച്ചു നിൽക്കുവാനാണ്. ബ്രിട്ടീഷുകാർ ഇന്ത്യ വിട്ടപ്പോൾ ഭരണഘടനയ്ക്ക് രൂപം കൊടുത്ത് നമ്മുടെ രാജ്യം ഒരു സ്വതന്ത്ര ജനാധിപത്യ മതേതര രാജ്യമായി നിലവിൽ വന്നു. കാലാകാലങ്ങളിൽ ഇവിടെ അധികാരത്തിൽ വന്ന സർക്കാരുകളും നിയമനിർമ്മാണ സഭകളും, നമ്മുടെ നീതിന്യായ വ്യവസ്ഥിതിയും ഒരുമിച്ച് നിന്ന് രാജ്യത്തെ അത് പ്രഖ്യാപിക്കുന്ന മൂല്യങ്ങളിൽ മുന്നോട്ടു കൊണ്ടുപോയി.

അടിസ്ഥാനപരമായി നമ്മുടെ രാജ്യത്തിന്റെ ഏറ്റവും വലിയ നന്മ അത് മറ്റു മതവിശ്വാസങ്ങളോട് പുലർത്തിയ തുറവിയായിരുന്നു. ഇവിടെ ജീവിച്ചിരുന്ന ഹൈന്ദവ സമൂഹം ഈ കാര്യത്തിൽ പുലർത്തിയ ശ്രദ്ധയും കരുതലും എടുത്തു പറയേണ്ടതാണ്. ഭരണഘടനയും, സൈന്യവും, പോലീസും സർക്കാരുകളുമൊക്കെ നിലവിൽ വരുന്നതിനു മുൻപുതന്നെ ഇവിടെ മതന്യൂനപക്ഷങ്ങളുണ്ടായിരുന്നു. അവർ ഇവിടെ സുരക്ഷിതരുമായിരുന്നു. ദൈവസംരക്ഷണത്തോട് ചേർന്ന് അവരെ സംരക്ഷിച്ചത് ഇവിടുത്തെ ഭൂരിപക്ഷ ജനസമൂഹമായിരുന്നു. ഈയൊരു മഹത്തായ സംസ്കാരം നമ്മുടെ രാജ്യത്തിന്റെ അടിസ്ഥാന ഭാവങ്ങളിലൊന്നാണ്. നിർഭാഗ്യവശാൽ ഈ സംസ്കാരത്തെ നശിപ്പിക്കുന്ന ചില പ്രവണതകളും പ്രസ്താവനകളും ഒറ്റപ്പെട്ടതെങ്കിലും ചില കേന്ദ്രങ്ങളിൽ നിന്നും ഉണ്ടായിക്കൊണ്ടിരിക്കുന്നുവെന്നുള്ളത് വേദനാജനകമാണ്. നമ്മുടെ രാജ്യത്ത് എല്ലാത്തരം വർഗ്ഗീയ സംഘർഷങ്ങൾക്കും മൊറോട്ടോറിയം പ്രഖ്യാപിക്കണമെന്ന് പ്രധാനമന്ത്രി ശ്രീ. നരേന്ദ്രമോദി ചെങ്കോട്ടയിൽ പ്രസ്താവിച്ചപ്പോൾ നമ്മുടെയെല്ലാം മനസ്സിൽ വലിയ പ്രതീക്ഷയാണുണ്ടായത്. ശ്രീ. നരേന്ദ്രമോദി അധികാരത്തിൽ വരുമ്പോൾ ഇവിടുത്തെ മതന്യൂനപക്ഷങ്ങൾക്കിടയിൽ ചില ആശങ്കകൾ ഉണ്ടായിരുന്നുവെന്നുള്ളത് ശരിയാണ്. എന്നാൽ അദ്ദേഹത്തിന്റെ പ്രസ്താവന കൂടുതൽ പ്രതീക്ഷകൾ നല്കി. പിന്നീടാണ് ഡൽഹിയിലും സമീപ പ്രദേശങ്ങളിലും ക്രൈസ്തവ ദൈവാലയങ്ങൾ നിരന്തരമായി ആക്രമിക്കപ്പെട്ടതും ഒപ്പം 'ഘർവാപ്പസി' പോലെയുള്ള വർഗ്ഗീയ പ്രവണതകളും മതസൗഹാർദ്ദം തകർക്കുന്ന തരത്തിലുള്ള പ്രസ്താവനകൾ ചില കോണുകളിൽ നിന്നും ഉണ്ടായത്. ഇതിലുള്ള ആശങ്കകൾ

ബന്ധപ്പെട്ടവരെയെല്ലാം അറിയിച്ചിട്ടും യാതൊരു നടപടികളോ പ്രതികരണമോ ഉണ്ടായില്ല. പ്രധാനമന്ത്രി ഈ വിഷയത്തിൽ പുലർത്തിയ മൗനം ഇവിടുത്തെ ക്രൈസ്തവന്യൂനപക്ഷങ്ങളെ വേദനിപ്പിച്ചു. എന്നാൽ അടുത്ത ദിവസങ്ങളിൽ അദ്ദേഹം നടത്തിയ പ്രസ്താവന സന്തോഷത്തോടെയാണ് സ്വാഗതം ചെയ്യുന്നത്. മതവിശ്വാസം ഏതൊരു പൗരന്റെയും വ്യക്തി സ്വാതന്ത്ര്യമാണെന്നും അതിനെ ഹനിക്കുന്ന ഒന്നും ആരുടെ ഭാഗത്തുനിന്നും ഉണ്ടാകുവാൻ പാടില്ലായെന്നും അദ്ദേഹം പറഞ്ഞത് ശുഭസൂചകമാണ്. എന്നാൽ പ്രധാനമന്ത്രിയുടെ പ്രസ്താവനകൊണ്ട് പ്രശ്നം എല്ലാം അവസാനിക്കുന്നില്ല. ഈ സന്ദേശം എല്ലാവരും ഉൾക്കൊള്ളണം. നിയമങ്ങൾ പാലിക്കുവാൻ എല്ലാവരും ബാധ്യസ്ഥരാണ്. നിയമങ്ങൾ സംരക്ഷിക്കേണ്ട ഉത്തരവാദിത്തമുള്ള എല്ലാ തലങ്ങളിലേക്കും പ്രധാനമന്ത്രി ഇതു സംബന്ധിച്ച നിർദ്ദേശം നല്കണം. മതത്തിന്റെയും വിശ്വാസങ്ങളുടെയും പേരിൽ ലോകത്ത് കൊടുംക്രൂരതകൾ നടക്കുമ്പോൾ നമ്മുടെ രാജ്യത്ത് ആ ക്രൂരതകൾ ആവർത്തിക്കപ്പെട്ടുകൂടാ. ഒറ്റക്കെട്ടായി രാജ്യത്തിന്റെ വികസന സ്വപ്നങ്ങൾ നമുക്കു യാഥാർത്ഥ്യമാക്കാം. വ്യക്തി സ്വാതന്ത്ര്യങ്ങൾ ഹനിക്കപ്പെടരുത്. ജനാധിപത്യം നിലനില്ക്കുന്നത് വ്യക്തികളുടെ സ്വാതന്ത്ര്യത്തിലാണ്.

മതപരിവർത്തനത്തെക്കുറിച്ചുള്ള ആശങ്കകൾ തുറന്ന ചർച്ചകളിലൂടെ പരിഹരിക്കപ്പെടണം. ആനുകൂല്യങ്ങൾ നൽകിയും സമ്മർദ്ദങ്ങളിലൂടെയും ആരേയും വിശ്വാസത്തിലേക്കു കൊണ്ടുവരാനോ, അതിൽ നിലനിർത്താനോ പാടില്ല. ഒരു പരിധിവരെയെങ്കിലും ഇതിപ്പോൾ ചെയ്യുന്നത് സർക്കാരുകളാണ്. ദളിത് പിന്നോക്ക വിഭാഗങ്ങൾക്കുള്ള ആനുകൂല്യങ്ങൾ നിശ്ചിത മതവിഭാഗങ്ങൾക്ക് മാത്രമായി നിജപ്പെടുത്തി, നീതിവ്യവസ്ഥയെ തകിടം മറിച്ചു. ഇതിലൊക്കെ ഗൗരവതരമായ ചിന്തകളും തീരുമാനങ്ങളും തിരുത്തലുകളും ഉണ്ടാകണം.

ലോകം മുഴുവനും ഭാരതത്തിൽ എല്ലാ മുക്കിലും മൂലയിലും ഏറെ ആദരവോടെ കണ്ടുവരുന്ന മദർ തെരേസ എന്ന ഭാരത രത്നത്തിന്റെ പ്രവർത്തനങ്ങളെക്കുറിച്ച് ഒരു ഹിന്ദു സംഘടനാനേതാവ് അധിക്ഷേപിച്ച് പറഞ്ഞത് മാദ്ധ്യമങ്ങളിലൂടെ വായിച്ചപ്പോൾ മനസ്സിന് ക്ലേശം തോന്നി. പ്രധാനമന്ത്രിയുടെ ഉറപ്പ് ലഭിച്ചതിന്റെ സംതൃപ്തിയിൽ ഇരിക്കുമ്പോഴാണ് മദർ തെരേസയെ മതപരിവർത്തനക്കാരിയായി അധിക്ഷേപിച്ചുള്ള പ്രസ്താവന ഇറങ്ങുന്നത്.

നീതിയിലധിഷ്ഠിതമായ ജനാധിപത്യവും മതേതരത്വവും സംരക്ഷിക്കപ്പെടുന്ന നമ്മുടെ മാതൃ രാജ്യ ത്തിനായി നമുക്കു കൈകോർക്കാം.

നിങ്ങളുടെ പിതാവ്,



**✠കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്



# ഭാരത കത്തോലിക്കാ മെത്രാൻ സംഘത്തിന്റെ അദ്ധ്യക്ഷൻ കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവാ ഇന്ത്യയിലെ എല്ലാ രൂപതകളിലേക്കും അയച്ച ഇടയലേഖനം

അഭിവന്ദ്യ മെത്രാപ്പോലീത്തമാരേ, മെത്രാന്മാരേ, ബഹുമാനപ്പെട്ട വൈദികരേ, സന്ന്യസ്തരേ, പ്രിയ സഹോദരീസഹോദരന്മാരേ,

*നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ വിശുദ്ധനാമത്തിൽ സമാധാനത്തിന്റെയും സന്തോഷത്തിന്റെയും ആശംസകൾ!*

ഭാരതത്തിന്റെ 66-ാമത് റിപ്പബ്ലിക്ദിനം ആഘോഷിച്ചതേ ഉള്ളൂ. റിപ്പബ്ലിക് ദിനാഘോഷത്തിൽ മുഖ്യാതിഥിയായി അമേരിക്കൻ പ്രസിഡന്റ് സന്നിഹിതനായിരുന്നു വെന്നത് ആഘോഷങ്ങളെ പ്രത്യേകം ശ്രദ്ധേയമാക്കി. ഈ സന്ദർഭത്തിൽ ചില ചിന്തകൾ പങ്കുവയ്ക്കാൻ ഞാൻ ആഗ്രഹിക്കുന്നു. ന്യൂഡൽഹിയിൽ 2015 ജനുവരി 20-ന് സിബിസിഐ സെന്ററിൽ വച്ചു നടന്ന ഭാരതീയ കത്തോലിക്കാ മെത്രാന്മാരുടെ കോൺഫ്രൻസ് സംഘടിപ്പിച്ച പ്രത്യേക ആലോചനായോഗത്തിൽ ഉരുത്തിരിഞ്ഞ ചിന്തകളാണ് നിങ്ങളുമായി പങ്കുവയ്ക്കാൻ ഞാൻ ആഗ്രഹിക്കുന്നത്. ഈ ആലോചനായോഗത്തിൽ കർദിനാൾ ഓസ്വാൾഡ് ഗ്രേഷ്യസ്, കർദിനാൾ ജോർജ് ആലഞ്ചേരി, കർദിനാൾ ടെലെസ്ഫോർ റ്റോപ്പോ എന്നിവരും ഞാനും ഉൾപ്പെടെ ഭാരതത്തിലെ നാലു കർദിനാൾമാർ സംബന്ധിച്ചു. സിബിസിഐയുടെ കാര്യനിർവാഹകരുമുണ്ടായിരുന്നു. കൂടാതെ, കാത്തലിക് കൗൺസിൽ ഓഫ് ഇന്ത്യ (CCI), കോൺഫ്രൻസ് ഓഫ് റിലീജിയസ് ഇന്ത്യ (CRI), ഓൾ ഇന്ത്യാ കാത്തലിക് യൂണിയൻ (AICU), ഇന്ത്യൻ കാത്തലിക് യൂത്ത് മൂവ്മെന്റ് (ICYM), എന്നിവയുടെ പ്രതിനിധികളും നിയമവിദഗ്ധരും മനുഷ്യാവകാശ പ്രവർത്തകരും സാമൂഹിക പ്രവർത്തകരും സംബന്ധിച്ചിരുന്നു. ഈ ആലോചനായോഗത്തിനുശേഷം ഡൽഹിയിലും പരിസരപ്രദേശങ്ങളിലുമുള്ള മറ്റു ക്രൈസ്തവസഭകളുടെ നേതാക്കളുമായി (NCCI, EFI) കൂടിയാലോചന നടത്തി.

നമ്മുടെ രാജ്യത്തിന്റെ വിവിധ ഭാഗങ്ങളിൽ അടുത്തകാലത്തു നടന്ന ഞെട്ടിക്കുന്ന ചില സംഭവങ്ങൾ ന്യൂനപക്ഷസമൂഹങ്ങളുടെ പ്രത്യേകിച്ച് ക്രൈസ്തവസമൂഹത്തിന്റെ വികാരങ്ങളെ മുറിപ്പെടുത്തുകയും നമ്മുടെ രാഷ്ട്രത്തിന്റെ മതനിരപേക്ഷ സംവിധാനത്തിലുള്ള വിശ്വാസത്തെ പിടിച്ചു കുലുക്കുകയും ചെയ്തിട്ടുണ്ട് എന്നു വിലയിരുത്തപ്പെട്ടു. ഛത്തീസ്ഗഡ്, മധ്യപ്രദേശ്, ഒഡീഷ, ഉത്തർപ്രദേശ്, ഡൽഹി എന്നിവിടങ്ങളിൽ പള്ളികൾക്കും വൈദികർക്കും അല്മായർക്കും എതിരേ ഉണ്ടായ

പരിഭ്രാന്തിജനകമായ സംഭവങ്ങൾ ക്രൈസ്തവസമൂഹത്തിന് വലിയ ഉത്കണ്ഠയ്ക്കു കാരണമായിരിക്കുന്നു. "പുനർമതപരിവർത്തന"ത്തിന്റെ പേരിൽ നടക്കുന്ന വാദപ്രതിവാദങ്ങൾ ഇന്ത്യയ്ക്കു നിഷേധാത്മക പ്രതിഛായയാണ് സൃഷ്ടിക്കുന്നത്. സമുദായധ്രുവീകരണവും ഇന്ത്യയെ ഏകജാതീയമാക്കാനുള്ള ആഹ്വാനവും എല്ലാ ന്യൂനപക്ഷങ്ങൾക്കും-സ്ത്രീകൾക്കും ദളിതർക്കും, ഭാഷാപരമായും സാംസ്കാരികമായും മതപരമായും ന്യൂനപക്ഷങ്ങളായിട്ടുള്ള എല്ലാവർക്കും ഭീഷണി ഉയർത്തുകയാണ്. കൂടാതെ, അടുത്തകാലത്തുണ്ടായ പല ബില്ലുകളും ഓർഡിനൻസുകളും പാവപ്പെട്ട കർഷകർ, മീൻപിടിത്തക്കാർ, തൊഴിലാളികൾ, ദളിതർ, ഗോത്രവർഗങ്ങൾ, മറ്റുള്ള പാർശ്വവത്കൃതസമൂഹങ്ങൾ എന്നിവരുടെ ജീവിതത്തെയും ജീവസന്ധാരണത്തെയും ദുർബലപ്പെടുത്തുമെന്ന് വിലയിരുത്തപ്പെടുന്നു.

"ഘർ വാപസി" പരിപാടികളും വിദ്യാഭ്യാസത്തെയും സംസ്കാരത്തെയും "കാവിവത്ക്കരിക്ക"ലും ഹിന്ദു രാഷ്ട്രത്തിനുവേണ്ടിയുള്ള മുറവിളികളും നമ്മുടെ പ്രിയപ്പെട്ട രാജ്യത്തിന്റെ മതനിരപേക്ഷ സ്വഭാവത്തെ വെല്ലുവിളിക്കുകയാണ്. വിദ്യാഭ്യാസത്തിന്റെ "കാവിവത്ക്കരണം" വരുംതലമുറക്ക് ഒരു ബൗദ്ധിക ഭീഷണിയാണ്. മതപരിവർത്തനം ഒരുവന്റെ സ്വതന്ത്രമനസ്സിന്റെയും ഭരണഘടനാപരവും മൗലികവുമായ അവകാശത്തിന്റെയും മനസ്സാക്ഷി സ്വാതന്ത്ര്യത്തിന്റെയും മതസ്വാതന്ത്ര്യത്തിന്റെയും പ്രയോഗമാണ്. എന്നാൽ "ഘർ വാപസി" യെന്നത് ഒരു രാഷ്ട്രീയ പ്രക്രിയയാണ്. മതദേശീയവാദത്തിന്റെ ശക്തരായ വക്താക്കളാണ് അതു നടത്തുന്നത്. അത് മതനിരപേക്ഷതയുടെ തത്ത്വത്തിന് ഏറെ വിരുദ്ധവുമാണ്.

നമ്മുടെ രാജ്യത്തെ എല്ലാ പൗരന്മാർക്കും ഇഷ്ടമുള്ള മതത്തിൽ വിശ്വസിക്കാനും അത് അഭ്യസിക്കാനും പ്രചരിപ്പിക്കാനും ഉള്ള അവകാശം ഇന്ത്യൻ ഭരണഘടന ഉറപ്പു നല്കുന്നുണ്ട്. ദീർഘകാലമായി വ്യത്യസ്തമതങ്ങൾ തഴച്ചുവളർന്ന രാജ്യമാണ് ഇന്ത്യ. എല്ലാവരുടെയും അവകാശങ്ങൾ - മതവിശ്വാസമോ ലിംഗഭേദമോ ജാതിയോ പരിഗണിക്കാതെ - സുരക്ഷിതമാക്കാൻ നമ്മുടെ രാഷ്ട്രത്തിന്റെ സ്ഥാപകപിതാക്കന്മാർ സവിശേഷമായി പരിശ്രമിച്ചിട്ടുണ്ട്. മതസ്വാതന്ത്ര്യം ഇന്ത്യൻ ഭരണഘടന ഉറപ്പുനല്കുന്ന ഒരു മനുഷ്യാവകാശമാണ്. ഇത് ജനാധിപത്യപരമായ ഒരു മൂല്യവും ഭരണഘടന ഉറപ്പുനല്കുന്ന മൗലികാവകാശവുമാണ്.

രണ്ടായിരത്തോളം വർഷമായി, ക്രിസ്തുമതം ഭാരതത്തിൽ വേരുറച്ചിട്ട്. ക്രൈസ്തവരായ നാം ദൈവത്തിലും മനുഷ്യനന്മയിലും വിശ്വസിക്കുന്നവരാണ്. വിദ്യാഭ്യാസം, ആരോഗ്യപാലനം, സാമൂഹിക വികസനം മുതലായവയുടെ മണ്ഡലങ്ങളിൽ നാം ഈ രാജ്യത്തെ നിസ്വാർത്ഥമായി സേവിച്ചുപോരുന്നുണ്ട്. ജാതിയോ വിശ്വാസമോ മതമോ അടിസ്ഥാനപ്പെടുത്തിയിട്ടുള്ള യാതൊരു വിവേചനവും കൂടാതെയാണ് അങ്ങനെ ചെയ്യുന്നത്.

നമ്മുടെ മാതൃരാജ്യത്ത് നമ്മൾ സുരക്ഷിതരായിരിക്കുമെന്ന ഉറപ്പ്, ഈ രാജ്യത്തെ ക്രൈസ്തവരായ നമുക്ക് ഗവർമെന്റിൽ നിന്ന് ലഭിക്കണം. മുകളിൽ സൂചിപ്പിച്ച പ്രശ്നങ്ങളെ സംബന്ധിച്ച് നമുക്കുള്ള തീവ്രമായ ഉത്കണ്ഠ നമ്മൾ രേഖപ്പെടുത്തുന്നു. എല്ലാ മതങ്ങളിൽപ്പെട്ടവരും സാംസ്കാരിക പശ്ചാത്തലമുള്ളവരും സ്വതന്ത്രരായി ഭയമോ ഭീഷണിയോ ഇല്ലാതെ സ്വന്തം മതവും വിശ്വാസവും അനുസരിച്ച് ഐക്യത്തോടെ ജീവിക്കുന്ന ഒരു രാജ്യമായിരിക്കണം വരുംനാളുകളിലും മഹത്തായ ഈ മതനിരപേക്ഷ രാജ്യം. മാതൃരാജ്യത്തിന്റെ പുരോഗതിക്കും വികസനത്തിനും നമ്മൾ നമ്മെത്തന്നെ സമർപ്പിക്കുന്നു. അതോടൊപ്പം ഇന്ത്യയുടെ പ്രധാനമന്ത്രിയുടെ മുമ്പിൽ സുശക്തവും നിർബന്ധപൂർവകവുമായ ഒരഭ്യർത്ഥന സമർപ്പിക്കുന്നു. ഈ മതനിരപേക്ഷ രാഷ്ട്രത്തിന്റെ ഐക്യത്തിന് വലിയ ഭീഷണി ഉയർത്തുന്ന പ്രവർത്തനങ്ങളും കേന്ദ്രമന്ത്രിസഭയിലെയും പാർട്ടിയിലെയും ഉത്തരവാദിത്വപ്പെട്ട വ്യക്തികൾ അത്തരത്തിൽ പുറപ്പെടുവിക്കുന്ന പ്രസ്താവനകളും നിറുത്തിവയ്ക്കുന്നതിന് അടിയന്തിരമായി

ഇടപെടാനും സമുചിതമായ നടപടികളെടുക്കുവാനും പ്രധാനമന്ത്രിയെന്ന നിലയിൽ അങ്ങ് തയ്യാറാകണം. മഹത്തായ നമ്മുടെ ദേശത്തിന്റെ വളർച്ചയ്ക്കും പുരോഗതിക്കും അത്തരത്തിലുള്ള പ്രവണതകളെ അവസാനിപ്പിക്കുകയെന്നത് അനുപേക്ഷണീയ കാര്യമാണ്.

ഇനി, ഞങ്ങളുടെ ആലോചനായോഗത്തിലുണ്ടായ ചില നിർദേശങ്ങളിലേക്കും ശിപാർശകളിലേക്കും നിങ്ങളുടെ ശ്രദ്ധ ക്ഷണിക്കാൻ ഞാൻ ആഗ്രഹിക്കുന്നു:

1. സഭ എന്നും ദരിദ്രരോടും പീഡ സഹിക്കുന്നവരോടും സഹതാപപൂർവം പെരുമാറിയിട്ടുണ്ട്. നമ്മുടെ എല്ലാ പ്രേഷിതശുശ്രൂഷകളിലും ദരിദ്രരോടുള്ള ഈ പ്രത്യേക സ്നേഹത്തിന്റെ മനോഭാവം പൂർവാധികം വസ്തുനിഷ്ഠമായി ദൃശ്യമാകണം. ഇക്കാര്യം പരിശുദ്ധ പിതാവ് ഫ്രൻസിസ് മാർപാപ്പാ ശക്തിയുക്തം ആവർത്തിച്ചു പറഞ്ഞിട്ടുള്ളതാണ്. ഈ സാഹചര്യത്തിൽ ദളിതർ, പിന്നോക്കവിഭാവങ്ങൾ, ഗോത്രവർഗക്കാർ എന്നിവരും കത്തോലിക്കാവിശ്വാസം സ്വീകരിച്ചവരുമായ നമ്മുടെ സഹോദരീസഹോദരന്മാരെ സംരക്ഷിക്കുകയും വളർത്തുകയും ചെയ്യുന്നതിന് നമുക്കുള്ള ഉത്തരവാദിത്വത്തെക്കുറിച്ച് നാം കൂടുതൽ ശ്രദ്ധയുള്ളവരായിരിക്കണം.

2. വിവിധ ക്രൈസ്തവസമൂഹങ്ങൾ തമ്മിൽ ഇടവക, രൂപത, പ്രാദേശിക, ദേശീയ തലങ്ങളിൽ കൂടുതൽ ഐക്യവും സഹകരണവും ഉണ്ടാകണമെന്ന് നമ്മുടെ രാജ്യത്തെ ജനങ്ങളുടെ സാമൂഹികരാഷ്ട്രീയ സാഹചര്യം ആവശ്യപ്പെടുന്നു.

3.സഭയ്ക്കും സമൂഹത്തിനും നേരിടേണ്ടിവരുന്ന ഭീഷണികളെയും വെല്ലുവിളികളെയും വിമർശനബുദ്ധിയോടെ വിലയിരുത്താനും സമുചിതമായ ഹ്രസ്വകാല - ദീർഘകാല സമരതന്ത്രങ്ങൾ രൂപപ്പെടുത്താനും നമ്മുടെ അല്മായരെ നമ്മൾ ശക്തിപ്പെടുത്തണം. ഈ വിഷയത്തിൽ സ്ത്രീകളെയും യുവജനത്തെയും ശക്തരാക്കാൻ സവിശേഷപരിശ്രമങ്ങൾ നടക്കണം.

4.ഐക്യം, സാഹോദര്യം, മതനിരപേക്ഷത, സമാധാനം, നീതി എന്നിങ്ങനെ ഭരണഘടനയിൽ പ്രതിഷ്ഠിച്ചിട്ടുള്ള മൂല്യങ്ങൾ വിദ്യാഭ്യാസം വഴിയും മറ്റു സാമൂഹിക ഇടപെടലുകൾ വഴിയും യുവജനത്തിന്റെ മനസ്സിൽ പോഷിപ്പിക്കണം. അവരെ സമർപ്പണബുദ്ധിയുള്ള ഭാരതത്തിന്റെ പൗരന്മാരും സഭയുടെ വിശ്വസ്തരായ പുത്രീപുത്രന്മാരുമാക്കി തയ്യാറാക്കുകയെന്ന ലക്ഷ്യത്തോടെ അപ്രകാരം ചെയ്യണം.

5. നമ്മുടെ മാധ്യമ പ്രവർത്തകരെയും മറ്റു വിദഗ്ധരെയും അംഗീകരിക്കുകയും സഭയുടെ ചിന്താഗതിക്ക് അനുസൃതമായി പ്രാദേശീയ അടിസ്ഥാനത്തിൽ മേല്പറഞ്ഞ ഭീഷണികളെ നേരിടാൻ അവരെ വളർത്തുകയും വേണം. മനുഷ്യാവകാശ ലംഘനങ്ങൾക്കെതിരേ സമാനചിന്താഗതിക്കാരായ മറ്റുള്ളവരോട് ഒത്തുചേർന്ന് നമ്മൾ സമ്മർദ്ദം സൃഷ്ടിക്കണം.

6. ക്രൈസ്തവജനസമൂഹത്തിന്റെയും മാനുഷികവും സ്ഥാപനപരവുമായ വിഭവങ്ങളുടെയും സ്ഥിതി വിവരക്കണക്കുകളുടെ ശേഖരണം ഇടവക, രൂപതാതലങ്ങളിൽ ഉണ്ടായിരിക്കണം. സഭയുടെയും രാജ്യത്തിന്റെയും വളർച്ചയ്ക്കു വേണ്ടി കൂടുതൽ കാര്യക്ഷമമായ ഇടപെടലിന് ഇതു സഹായകമാകും.

7.ആശയരൂപീകരണം നടത്തുന്നതിന് "ചിന്തകരുടെ ഒരു ഗ്രൂപ്പ്" ഇടവക, രൂപത, പ്രാദേശിക, ദേശീയ തലങ്ങളിൽ രൂപപ്പെടുത്തുന്നത് നന്നായിരിക്കും. സാമൂഹിക രാഷ്ട്രീയ രംഗത്തെ വെല്ലുവിളികളെ കാര്യക്ഷമമായി അപഗ്രഥിക്കാനും പ്രശ്നങ്ങളെപ്പറ്റി സഭാനേതാക്കന്മാരെ ബോധിപ്പിക്കാനും വേണ്ടിയാണ് ഇത്. ഇതുപോലെ തന്നെ സുപ്രധാനമായ കാര്യമാണ് രൂപതാതലത്തിലും റീജിയൻതലത്തിലും ദേശീയതലത്തിലും വക്താക്കൾ അഥവാ പി.അർ.ഓ. മാർ ഉണ്ടായിരിക്കുകയെന്നതും. നമ്മുടെ നിലപാടു വ്യക്തമാക്കാനും സമകാലീന പ്രശ്നങ്ങൾ വ്യാഖ്യാനിക്കാനും സമൂഹത്തിലെ എല്ലാവിഭാഗങ്ങളുമായി ഗുണകരമായ ബന്ധം പോഷിപ്പിക്കാനും വേണ്ടിയാണത്.

8. ഇടവകതലത്തിലും രൂപതാതലത്തിലും പ്രാദേശികതലത്തിലും ദേശീയതലത്തിലും സംയുക്ത ക്രൈസ്തവ പ്രാർത്ഥനായജ്ഞം സംഘടിപ്പിക്കുകയും മത-സാമുദായിക മൈത്രി വളർത്തുന്നതിന് ശ്രദ്ധവയ്ക്കുകയും വേണം.

ഈ നിർദേശങ്ങൾക്കു പുറമേ മറ്റു പല നിർദേശങ്ങളും ആലോചനായോഗത്തിലെ അംഗങ്ങൾ മുന്നോട്ടുവച്ചിട്ടുണ്ട്. മേൽ പറഞ്ഞവയോടൊപ്പം ഇവയ്ക്കു അനുരൂപമായി നമുക്കു ചെയ്യാൻ കഴിയുന്നതെല്ലാം ഏറ്റവും നന്നായി ചെയ്യാൻ നമ്മൾ പരിശ്രമിക്കണം. സ്ഥിരമായ ശ്രദ്ധ, സംയുക്തപ്രവർത്തനം, ദൈവപരിപാലന, ഒരു തിന്മയ്ക്കും കീഴടക്കാനാവാത്ത സഭയെ സ്ഥാപിച്ച നമ്മുടെ കർത്താവിന്റെ ദൈവിക സഹായ ത്തിലുമുള്ള അഗാധമായ വിശ്വാസം എന്നിവയായിരുന്നു ആലോചനായോഗത്തിലെ പ്രധാന വിഷയങ്ങൾ.

ഭാരത കത്തോലിക്കാ മെത്രാന്മാൻ സമിതി (CBCI) ഇന്ത്യ മുഴുവനിലുമുള്ള സഭാംഗങ്ങൾക്ക് ഒരു കാര്യത്തിൽ ഉറപ്പു നല്കാൻ ആഗ്രഹിക്കുന്നു: ഏതെങ്കിലും തരത്തിൽ സഹനത്തിനു വിധേയരായിരിക്കുന്ന നമ്മുടെ സഹോദരീസഹോദ രന്മാരോടൊപ്പം എപ്പോഴും ഞങ്ങൾ ഉണ്ട്.

നമ്മൾ ഈ രാജ്യത്തിലെ പൗരന്മാരാണ്. ഈ രാജ്യത്തിന്റെ സമഗ്രമായ വികസന ത്തിനുവേണ്ടി നമ്മൾ അധ്വാനം തുടരും. ദൈവരാജ്യം പ്രഘോഷിക്കാൻ മാമ്മോദീസാപരമായ കടമ നമുക്കുണ്ട്. ഭീഷണിയോ അക്രമമോ അതിൽ നിന്നു നമ്മെ പിന്തിരിപ്പിക്കുകയില്ല. നമ്മുടെ വിശ്വാസത്തെ സംഘടിതമായി ശക്തിപ്പെടുത്തുകയെന്നത് നമ്മുടെ ആവശ്യമാണ്. നമ്മൾ ഒരു രാഷ്ട്രീയപാർട്ടിക്കും എതിരേ യുദ്ധം ചെയ്യുകയല്ല. പിന്നെയോ നമ്മുടെ രാഷ്ട്രത്തിന്റെ വിശുദ്ധമായ ആദർശങ്ങൾക്കുവേണ്ടി പോരാടു കയാണ്. മതസ്വാതന്ത്ര്യം, മനസ്സാക്ഷിസ്വാതന്ത്ര്യം, മൗലികാവകാശങ്ങൾ ജനാധിപത്യം മുതലായവയാണ് ശ്രേഷ്ഠമായ നമ്മുടെ ഭരണഘടനയിൽ ഉറപ്പുതന്നിട്ടുള്ള ആ ആദർശങ്ങൾ. സഭയുടെ ഉത്തരവാദിത്വപ്പെട്ട അംഗങ്ങളും നമ്മുടെ രാഷ്ട്രത്തിന്റെ പൗരന്മാരുമെന്ന നിലയിൽ വിശ്വാസത്തിനും രാഷ്ട്രത്തിന്റെ ഐക്യത്തിനും പുരോഗതിക്കും വേണ്ടി ജീവൻ ത്യജിക്കാനും നാം തയ്യാറാണ്. ദൈവസഹായത്തിൽ ആശ്രയിച്ച് നാം ഇങ്ങനെ ശപഥം ചെയ്യണം: വിശ്വാസത്തെയും രാജ്യത്തിന്റെ മതനിരപേക്ഷ-ജനാധിപത്യസ്വഭാവത്തെയും ഉയർത്തിപ്പിടിക്കുന്നതിനെതിരേയുള്ള സമ്മർദ്ദത്തിനോ ഭീഷണിക്കോ വഴങ്ങുകയില്ല.

തന്റെ ഛായയിലും സാദൃശ്യത്തിലും നമ്മെ സൃഷ്ടിച്ച ദൈവം നമ്മെ തുടർന്നും അനുഗ്രഹിക്കട്ടെ. അവിടത്തെ പുത്രനായ യേശുക്രിസ്തുവിന്റെ ദൗത്യം തുടരുന്നതിന് അവിടന്ന് പരിശുദ്ധാത്മാവിന്റെ ദാനത്തിലൂടെ നമ്മെ ശക്തിപ്പെടുത്തുകയും ചെയ്യട്ടെ. നമ്മുടെ പ്രിയപ്പെട്ട രാഷ്ട്രത്തിനുവേണ്ടി നമ്മുടെ പരിശുദ്ധ അമ്മ മാധ്യസ്ഥ്യം വഹിക്കട്ടെ.

പ്രാർത്ഥനയോടും ആശംസകളോടും കൂടെ

സ്നേഹപൂർവം, കർത്താവിൽ,



**കർദിനാൾ ബസേലിയോസ് ക്ലീമിസ്**

മേജർ ആർച്ചുബിഷപ് - കാതോലിക്കോസ് &

പ്രസിഡന്റ്, കേരള കാത്തലിക് ബിഷപ്സ് കൗൺസിൽ &

കാത്തലിക് ബിഷപ്സ് കോൺഫ്രൻസ് ഓഫ് ഇന്ത്യ

പി.ഒ.സി., കേരള കത്തോലിക്കാസഭയുടെ ആസ്ഥാന കാര്യാലയം

കൊച്ചി- 682 025/31.01.2015/Ref: 2837/K 35/OL/KCBC/DS

NB: 2015 ഫെബ്രുവരി 8-ാം തീയതി ഈ സർക്കുലർ കേരളത്തിലെ സീറോ മലബാർ, ലത്തീൻ, മലങ്കര കത്തോലിക്കാസഭകളിലെ എല്ലാ ദേവാലയങ്ങളിലും ദിവ്യബലി അർപ്പിക്കപ്പെടുന്ന എല്ലാ സ്ഥാപനങ്ങളിലും വായിക്കുകയോ ഇതിലെ ആശയങ്ങൾ ജനങ്ങൾക്ക് വിശദീകരിച്ചുകൊടുക്കു കയോ ചെയ്യണം.



കവർസ്റ്റോറി



# 'ഘർവാപസി'യെന്ന രാഷ്ട്രീയ പരിപാടി

ഡോ. നൈനാൻ കോശി




''ഘർവാപസി'' സംഘപരിവാറിന്റെ ഒരു രാഷ്ട്രീയ പരിപാടിയാണ്; മതത്തെ ദുരുപയോഗം ചെയ്യുന്ന ഒരു രാഷ്ട്രീയ പരിപാടി.

മതപരിവർത്തന വിവാദം എക്കാലത്തും ക്രിസ്ത്യാനികൾക്കെതിരെ ഹിന്ദുത്വശക്തികൾ പ്രയോഗിച്ചിട്ടുള്ള ഒരു ആയുധമാണ്; മതധ്രുവീകരണത്തിന്റെ തന്ത്രങ്ങളിലൊന്ന്.

ഇന്ത്യയിലെ പുതിയ രാഷ്ട്രീയ സാമൂഹ്യ മതപരസ്ഥിതിവിശേഷമാണ് ഈ വിഷയങ്ങളെ മുഖ്യധാരയിലേക്കു കൊണ്ടുവരുന്നത്. രാഷ്ട്രീയസ്വയം സേവക് സംഘിന്റെ രാഷ്ട്രീയ പ്രസ്ഥാനമായ ബി.ജെ.പി. രാഷ്ട്രീയ ഇടം ഏതാണ്ട് പൂർണമായി കൈയടക്കിയിരിക്കുകയാണ്. സാമൂഹ്യ ഇടത്തിൽ ആധിപത്യം സ്ഥാപിക്കാൻ സംഘപരിവാർ ശ്രമിക്കുന്നതാണ് പ്രശ്നങ്ങൾക്കു കാരണം.

ബി.ജെ.പി. അധികാരത്തിൽ വന്നതോടെ ഇന്ത്യ ഒരു ഹിന്ദുരാഷ്ട്രമായെന്നും, എണ്ണൂറു വർഷങ്ങൾക്കുശേഷം ഹൈന്ദവ ഭരണത്തിന്റെ കാലഘട്ടമായെന്നും സംഘപരിവാർ നേതാക്കളായ അശോക്സിംഗാളും, തൊഗാഡിയായും പ്രഖ്യാപിച്ചുകഴിഞ്ഞു. 2021 ആകുമ്പോഴേക്കും ജനസംഖ്യാപരമായി ഇന്ത്യയിൽ ഹിന്ദുക്കൾ 100 ശതമാനമാകുമെന്ന 'ഭീഷണി' തൊഗാഡിയാ ഉയർത്തിക്കഴിഞ്ഞു.

ക്രൈസ്തവാരാധാലയങ്ങൾക്കെതിരെയുള്ള ആക്രമണം തുടർക്കഥയായി തീർന്നുകഴിഞ്ഞു. "ഹിന്ദുക്കൾക്കു ആരെയും ഭയപ്പെടാനില്ല", എന്ന് വി.എച്ച്.പി. നേതാക്കൾ പ്രസ്താവിക്കുന്നു. സഭയ്ക്കും ക്രിസ്ത്യൻ സമൂഹത്തിനുമെതിരെ രാജ്യത്തിന്റെ വിവിധ ഭാഗങ്ങളിൽ നടക്കുന്ന ആക്രമണങ്ങളെ സംബന്ധിച്ചിടത്തോളം കേന്ദ്രസർക്കാരും ബന്ധപ്പെട്ട സംസ്ഥാനസർക്കാരുകളും നിസ്സംഗത പാലിക്കുന്നു. ഭരണാധികാരികളുടെ മൂക്കിന് താഴെ ന്യൂഡൽഹിയിൽ ക്രൈസ്തവ ദൈവാലയങ്ങൾക്കെതിരെ അക്രമങ്ങൾ ഉണ്ടായിട്ടും ചില സാധാരണ ക്രിമിനൽ കുറ്റങ്ങൾക്കപ്പുറമെന്നും കാണാൻ അധികാരികൾക്കു കഴിയുന്നില്ല.

ഇതെല്ലാമായിട്ടും, ഇന്ത്യയുടെ പ്രധാനമന്ത്രി നരേന്ദ്രമോഡി ഈ കാര്യത്തിൽ കുറ്റകരമായ മൗനവ്രതത്തിലാണ്.

മതാടിസ്ഥാനത്തിലുള്ള വിഭജനമുണ്ടായാൽ ഇന്ത്യ വിജയിക്കുകയില്ലെന്നും, മതസ്വാതന്ത്ര്യത്തിന് അതിന്റെ പൂർണ്ണ അർത്ഥത്തിൽ സംരക്ഷണം നൽകാൻ എല്ലാം ഗവൺമെന്റുകൾക്കും ബാദ്ധ്യതയുണ്ടെന്നും, അമേരിക്കയുടെ പ്രസിഡന്റ് ബറാക് ഒബാമാ അദ്ദേഹം ഇന്ത്യാ സന്ദർശനത്തിലെ അവസാന പ്രസംഗത്തിൽ പ്രസ്താവിച്ചു. ഇന്ത്യയിലെ പുതിയ മതപരകാലാവസ്ഥ മനസ്സിലാക്കി ചെയ്ത അപ്രതീക്ഷിതമായ ഈ പരാമർശങ്ങൾ ഭരണവൃത്തങ്ങളെ അലോസരപ്പെടുത്തി.

തിരികെ വാഷിംഗ്ടണിൽ ചെന്ന് ഇന്ത്യയിൽ വളരുന്ന മതപരമായ സഹിഷ്ണുതയെപ്പറ്റി അദ്ദേഹം പ്രസ്താവിച്ചു. ഇന്ത്യയിൽ റിപ്പോർട്ടു ചെയ്യപ്പെടുന്ന സഹിഷ്ണുതാവിരുദ്ധ പ്രവർത്തനങ്ങൾ മഹാത്മാഗാന്ധിയെ ഞെട്ടിക്കുകയായിരുന്നുവെന്ന് അദ്ദേഹം പറഞ്ഞു. ബി.ജെ.പി. സർക്കാരിനെതിരെയുള്ള ആരോപണമാണിതെന്നുള്ളത് പ്രകടമാണ്. ഇന്ത്യയുടെ ആഭ്യന്തര കാര്യങ്ങളിലുള്ള ഇടപെടൽ അസ്വീകാര്യമാണെന്ന് വി.എച്ച്.പി. നേതാക്കൾ പറഞ്ഞു. എല്ലാകാര്യങ്ങളിലും, ഭരണഘടനയേയും ഗാന്ധിയെയും ഉദ്ധരിക്കുന്ന മോഡി മതസ്വാതന്ത്ര്യത്തിന്റെ കാര്യത്തിൽ ഭരണഘടനയേയും, ഗാന്ധിയേയും വിസ്മരിക്കുകയാണെന്ന വിമർശനം ഗൗരവമുള്ളതാണ്.

ഘർവാപസീ വിശ്വഹിന്ദുപരിക്ഷത്തിനെ സംബന്ധിച്ചിടത്തോളം പുതിയ ഒരു പദ്ധതിയല്ല. എന്നാൽ ഇപ്പോൾ പുനർപരിവർത്തനം എന്ന പദ്ധതിക്കു പ്രാധാന്യം നൽകാൻ രണ്ടു കാരണങ്ങളുണ്ട്. ഒന്ന്, അനുകൂലമായ രാഷ്ട്രീയസാഹചര്യം. രണ്ട്, അയോദ്ധ്യയിലെ രാമക്ഷേത്രനിർമ്മാണ അജണ്ടയുടെ ചാലകശക്തി കുറഞ്ഞത്.

ദളിതരെയും, ആദിവാസികളെയും ശക്തമാക്കിയാണ് ഘർവാപസി. പ്രധാനമായും ഈ വിഭാഗത്തിലെ ക്രിസ്ത്യാനികളുടെ മതപരിവർത്തനമാണ് ലക്ഷ്യം. കൂട്ടത്തിൽ മുസ്ലീംങ്ങളുടെയും.

സംഘപരിവാർ മതപരിവർത്തനത്തിന് എതിരാണ്. പുനർപരിവർത്തനത്തെ വിമർശിക്കുന്നവർക്കുള്ള മറുപടി മതപരിവർത്തന നിയമമുണ്ടാക്കുന്നതിനെ പിന്താങ്ങാൻ അവർ തയ്യാറാകുന്നോ എന്നാണ്. പുനർപരിവർത്തന വിവാദം പാർലമെന്റിനെ സ്തംഭിപ്പിച്ചപ്പോൾ മന്ത്രിമാർ ഉൾപ്പെടെയുള്ള ബി.ജെ.പി നേതാക്കൾ മതപരിവർത്തന നിയമങ്ങളുണ്ടാക്കാൻ ഗവൺമെന്റിന് ഉദ്ദേശമുണ്ടെന്നു പറഞ്ഞു. അതിനെ പിന്താങ്ങാൻ തയ്യാറാണോയെന്ന് അവർ മതേതര കക്ഷികളെ ചെന്നു വിളിച്ചു.

'ഘർവാപസി' മതപരിവർത്തനമോ, പുനർമതപരിവർത്തനമോ അല്ലെന്ന് വി.എച്ച്.പി. പറയും. 'വീട്ടിലേക്കു മടങ്ങി വരിക'യാണ്.



ഇവിടെ പ്രശ്നങ്ങൾ തുടങ്ങുന്നു. വീടെന്നു പറഞ്ഞാൽ സാധാരണ വീടൊന്നുമല്ല. വീട് ഒരു മതമാണ്. ഹിന്ദുമതം. ഹിന്ദുമതത്തിൽ നിന്ന് പുറത്തുപോയവരാണ് മടങ്ങിവരുന്നത്. സംഘപരിവാർ അവകാശപ്പെടുന്നു: ആഗ്രായിലും കോട്ടയത്തുമെല്ലാം.

"ആരുപറഞ്ഞു ദലിതർ ഇപ്പോൾ തിരികെ പോകുന്നത് അവരുടെ വീട്ടിലേക്കാണെന്ന്? അങ്ങനെ വീടുണ്ടായിരുന്നോ അവർക്കു? അതുതന്നെയാണ് അവരുടെ വീടെങ്കിൽ അവർ ഇറങ്ങിപ്പോന്നതിൽ പിന്നെ എന്തു മാറ്റങ്ങളാണ് ആ വീടിനുണ്ടായത്? വർഷങ്ങൾക്കുശേഷം കയറി ചെല്ലുമ്പോൾ കിടക്കാനൊരു പായും തലയണയും, സാഹോദര്യത്തിന്റെ പുതപ്പും അവിടെ വെച്ചിട്ടുണ്ടോ?"

ജോസ്പീറ്റർ തുടരുന്നു. 'ദളിതരും ആദിവാസികളും ഹിന്ദുക്കളല്ല. ചാതുർവർണ്ണ്യത്തിന്റെ അപ്പുറത്തായിരുന്നു അവർ. അവർ എങ്ങനെയാണ് ഹിന്ദുക്കളാകുക? ഹിന്ദു വീട്ടിലേക്കു തിരിച്ചുചെന്നാൽ എന്തായാവും ജീവിതം? ഹിന്ദുപൂർവഗോത്രസ്വത്വത്തിലേക്കു ഒരു മടങ്ങിപ്പോക്ക് സാധ്യമാണോ?

അപ്പോൾ 'ഘറി'ല്ല വാപസുമില്ല. മതത്തിന്റെ പേരിൽ ഒരു രാഷ്ട്രീയക്കളിയാണ് നടക്കുന്നത്. ഇക്കഴിഞ്ഞ ഡിസംബർ ഇരുപതിന് കൊൽക്കത്തയിൽ ചേർന്ന വിരാട് ഹിന്ദുസമ്മേളനത്തിൽ ആർ.എസ്.എസ്. അദ്ധ്യക്ഷൻ മോഹൻ ഭാഗവത്, പുനർപരിവർത്തനമല്ല, വീട്ടിലേക്കുള്ള മടക്കമാണ് തങ്ങൾ അർത്ഥമാക്കുന്നതെന്ന് വിശദീകരിച്ചുകൊണ്ട് പറഞ്ഞു 'ഹിന്ദുസമൂഹം ഉണർന്നെഴുന്നേൽക്കുകയാണ്. ഹിന്ദുക്കൾക്കു ആരെയും ഭയപ്പെടേണ്ട കാര്യമില്ല".

മതപരിവർത്തനത്തെപ്പറ്റിയുള്ള സംവാദം ആവശ്യമാണെന്ന് വി. എച്ച്.പി. നേതാക്കൾ ഈയിടെ പറഞ്ഞു തുടങ്ങിയതല്ല. ആദ്യത്തെ ബി.ജെ.പി. പ്രധാനമന്ത്രി 1989 ആദ്യം പറഞ്ഞു, 'മതപരിവർത്തനത്തെപ്പറ്റി ഒരു ദേശീയ സംവാദം' ആവശ്യമാണ്.

വാജ്പേയിയുടെ പ്രസ്താവനയുടെ പശ്ചാത്തലം അന്വേഷിക്കുമ്പോഴാണ് ഘർവാപസിയുടെ അർത്ഥം കൂടുതൽ വിശദമാകുന്നത്.

1988-ൽ ബി.ജെ.പി. അധികാരത്തിലായിരുന്നപ്പോഴാണ് ഗുജറാത്തിലെ ഡാംഗ് പ്രദേശത്ത് ക്രിസ്ത്യാനി കൾക്ക് എതിരെ സംഘപരിവാറിന്റെ ആക്രമണമുണ്ടായത്. ഡിസംബർ 25 നും, ജനുവരി 3-നും ഇടക്ക് 24 പള്ളികൾ സ്ഥാപിക്കപ്പെട്ടു, 3 പള്ളികൾ, 6 വീടുകൾ, 9 ഗോത്രവർഗക്രിസ്ത്യാനികൾക്കു പരിക്കേറ്റു. ആയിടെ ന്യൂഡൽഹിയിലെ 'നിഷാന്ത് തീയേറ്റർ ഗ്രൂപ്പ്' അയച്ച ഒരു പഠന സംഘം ഗുജറാത്ത് സന്ദർശിച്ചപ്പോൾ പലഗ്രാമങ്ങളിലും സ്വാഗതം ചെയ്യുന്ന ബാനറുകൾ കണ്ടു, "വിശ്വഹിന്ദുപരിഷത്ത് നിങ്ങളെ ഹിന്ദുരാഷ്ട്രഗ്രാമത്തിലേക്കു സ്വാഗതം ചെയ്യുന്നു".



വാജ്പേയി ഗുജറാത്ത് സന്ദർശിച്ചപ്പോൾ, ക്രിസ്ത്യാനികൾക്കെതിരെയുള്ള ആക്രമണത്തെപ്പറ്റി അദ്ദേഹത്തിന് ഒന്നും പറയാനുണ്ടായിരുന്നില്ല. അവരുടെ യാതനകളിൽ ഇന്ത്യൻ പ്രധാനമന്ത്രി സഹതാപം പ്രകടിപ്പിച്ചതുമില്ല. അദ്ദേഹത്തിന് പറയാനുണ്ടായിരുന്നത് "മതപരിവർത്തനത്തെപ്പറ്റി ഒരു ദേശീയ സംവാദം" വേണമെന്നാണ്. ക്രിസ്ത്യാനികളുടെ ദുരിതങ്ങൾക്കു കാരണം അവർ തന്നെ. അവർ മതപരിവർത്തനം ചെയ്യുന്നു; അതിന് പ്രത്യാഘാതങ്ങൾ ഉണ്ടാകുന്നു. ഇതായിരുന്നു വാജ്പേയി പറഞ്ഞതിന്റെ അർത്ഥം. അക്കാലത്ത് ഡാംഗിൽ വി.എച്ച്.പി. പുനർപരിവർത്തനം നടത്തി. "ഹിന്ദുരാഷ്ട്രഗ്രാമങ്ങൾക്ക് അത് ആവശ്യ മായിരുന്നു. അത് 'ഘർവാപസി' എന്ന ഓമനപ്പേരുണ്ടായിരുന്നില്ല.

ഘർവാപസി വിവാദം ഉയർത്തുന്ന പ്രശ്നങ്ങൾ പലതാണ്. മതപരിവർത്തനം മതസ്വാതന്ത്ര്യത്തിന്റെ ഭാഗമാണോ? മതപ്രചരണത്തിനുള്ള സ്വാതന്ത്ര്യത്തിൽ മതപരിവർത്തനം ഉൾപ്പെടുന്നുണ്ടോ? ഈ ചോദ്യങ്ങൾ പുതിയതല്ല. പുതിയ രാഷ്ട്രീയ കാലാവസ്ഥയിൽ പ്രത്യേക പ്രാധാന്യമുണ്ട്, ഇവയ്ക്ക്.

ലോകത്തിലെ ഭരണഘടനകളിൽ മതസ്വാതന്ത്ര്യത്തെപ്പറ്റിയുള്ള വ്യവസ്ഥകളിൽ ഏറ്റവും വിപുലവും, ഉദാരവുമാണ് ഇന്ത്യൻ ഭരണഘടനയിലുള്ളതെന്ന് അഭിമാനിക്കാം. മതസ്വാതന്ത്ര്യം വ്യക്തികൾക്കുമാത്രമുള്ളതല്ല; ഇത് ഒരു കൂട്ടായ, സംഘത്തിന്റേതായ സ്വാതന്ത്ര്യവുമാണ്. ഇത്തരം കൂട്ടായ (collective) മനുഷ്യാവ കാശങ്ങൾ വേറെയില്ല. മതസ്വാതന്ത്ര്യത്തെപ്പറ്റിയുള്ള വ്യവസ്ഥകളുടെ വ്യക്തതയും, അവയുടെ മതനിരപേക്ഷസ്വഭാവവും തന്നെയാണ് മതേതരമെന്ന പദം ഭരണഘടനയിൽ ചേർക്കേണ്ട ആവശ്യമില്ലെന്ന നിലപാടിലേക്ക് ഭരണഘടനാ നിർമ്മാതാക്കളെ നയിച്ചത് (1976-ൽ അടിയന്തിരാവസ്ഥ കാലത്താണ് മതേതരമെന്ന വിശേഷണപദം ഭരണഘടനയുടെ പീഠികയിൽ എഴുതിചേർത്തത്).

മതസ്വാതന്ത്ര്യമെന്ന വ്യക്തിപരമായ അവകാശം എല്ലാവർക്കുമുള്ളതാണ്. ഈ അവകാശം പൗരന്മാർക്കും മാത്രമുള്ളതല്ല. ഭരണഘടനയനുസരിച്ച് ഇന്ത്യയിലുള്ള എല്ലാവർക്കും, വിദേശികൾക്കുൾപ്പെടെയുള്ളതാണ് ഈ അവകാശം. മതത്തിന്റെ ആവിഷ്കാരത്തിനും, അനുഷ്ഠാനത്തിനും, പ്രചരണത്തിനുമുള്ള സ്വാതന്ത്ര്യം ഈ ഭരണഘടനാവ്യവസ്ഥ ഉറപ്പാക്കുന്നു. ''പൊതുക്രമം, സന്മാർഗം, ആരോഗ്യം എന്നിവയ്ക്കു വിധേയമാണ് ഈ സ്വാതന്ത്ര്യം; മറ്റെല്ലാ മൗലികാവകാശങ്ങളും പോലെ. സ്വന്തം മനസ്സാക്ഷിക്ക് അനുയോജ്യമായ ഏതുമതം സ്വീകരിക്കാനും, പരസ്യമായി ആ മതം അനുസരിച്ച് പ്രവർത്തിക്കാനും, മറ്റുള്ളവരുടെ ഇടയിൽ അത് പ്രചരിപ്പിക്കാനുമുള്ള അവകാശവും ഇതിൽ ഉൾപ്പെടുന്നു. ഭരണഘടനയുടെ 25-ാം അനുച്ഛേദം വ്യക്തിപരമായ മതസ്വാതന്ത്ര്യത്തെപ്പറ്റിയാണെങ്കിൽ 26-ാം അനുച്ഛേദത്തിലുള്ളത് കൂട്ടായ, സംഘമായുള്ള മതസ്വാതന്ത്ര്യമാണ്.

മറ്റു ഭരണഘടനകളിലൊന്നും തന്നെ മതസ്വാതന്ത്ര്യത്തെപ്പറ്റിയുള്ള വ്യവസ്ഥകളിൽ ഇല്ലാത്ത ഒരു അവകാശമാണ് ഇന്ത്യൻ ഭരണഘടനയിലുള്ള "പ്രചരിപ്പിക്കുക" (propagate) എന്നത്. കോൺസ്റ്റിട്യുവന്റ് അസംബ്ളിയിൽ വിവാദത്തിനു കാരണമാക്കിയ ഒരു അവകാശമാണിത്. മതസ്വാതന്ത്ര്യത്തിൽ അങ്ങനെയൊരു അവകാശമില്ലെന്നും, പ്രചരിപ്പിക്കുകയെന്നത് മതപരിവർത്തനത്തെ പ്രോത്സാഹിപ്പിക്കുകയാണെന്നും വാദങ്ങളുണ്ടായി.

ഈ അവകാശം വ്യവസ്ഥ ചെയ്തതിന് ഒരു പശ്ചാത്തലമുണ്ട്. ഇന്ത്യയിലെ ക്രിസ്ത്യാനികൾക്കും, മുസ്ലിംങ്ങൾക്കും നിയമ നിർമ്മാണസഭകളിലും, പാർലമെന്റിലും സംവരണം വേണ്ടെന്നും, രാഷ്ട്രത്തിന്റെയും, രാഷ്ട്രീയത്തിന്റെയും മുഖ്യധാരയിൽ അവർ നിലകൊള്ളുമെന്ന നിലപാട് ഇന്ത്യയുടെ മതേതരത്വത്തിന് നൽകിയ വിലയേറിയ സംഭാവനയായിരുന്നെന്ന് ജവഹർലാൽ നെഹ്റു പ്രസ്താവിച്ചു. സർദാർ പട്ടേലും ഈ നിലപാടിനെ പ്രശംസിച്ചു.

പ്രചരിപ്പിക്കുന്നതിന്റെ ഫലമായി മതപരിവർത്തനമുണ്ടാകാമെന്ന് ഇതേപ്പറ്റിയുള്ള ചർച്ചയിൽ കോൺസ്റ്റിറ്റ്യുവന്റ് അംഗീകരിച്ചു. ഇതേപ്പറ്റി സുവ്യക്തമായ അഭിപ്രായം പ്രകടിപ്പിച്ചവരിൽ ഒരാൾ ആർക്കോട് കൃഷ്ണസ്വാമിയായിരുന്നു.

എന്താണ് മതപരിവർത്തനാവകാശം? മതം മാറാൻ, പുതിയ ഒരു മതം സ്വീകരിക്കുവാൻ എനിക്കു അവകാശമുണ്ട്. ഇന്ത്യൻ ഭരണഘടനയും, അന്താരാഷ്ട്ര നിയമങ്ങളും ഈ അവകാശം ഉറപ്പാക്കുന്നു. പക്ഷെ മറ്റൊരാളുടെ മതം മാറ്റാൻ എനിക്ക് അവകാശമില്ല. എന്നാൽ ഞാൻ എന്റെ മതം പ്രചരിപ്പിക്കുമ്പോൾ ഒരു മതത്തിന്റെ ദർശനം സ്വീകാര്യമായ ഒരാൾ അയാളുടെ സ്വാതന്ത്ര്യം ഉപയോഗിച്ച്

മതം മാറാനുള്ള സാധ്യതയുണ്ട്. പ്രചരണത്തിലൂടെ എന്റെ മതത്തിലേക്ക് മറ്റുള്ളവരെ ഞാൻ ക്ഷണിക്കുകയാണെന്നു പറയാം. ആ ക്ഷണം സ്വീകരിക്കുവാനോ, നിരസിക്കുവാനോ ഉള്ള സ്വാതന്ത്ര്യം അതേ മതസ്വാതന്ത്ര്യം മറ്റേയാൾക്കുണ്ട്. പ്രചരണത്തിന്റെ ഫലമായി മതപരിവർത്തനം ഉണ്ടാകാം. ഇതു മതസ്വാതന്ത്ര്യത്തിന്റെ ഒരു പ്രധാന മാനമാണ്.

ഭരണഘടനാ നിർമ്മാണസമിതിയുടെ ഡ്രാഫ്ടിംഗ് കമ്മറ്റിക്കുവേണ്ടി, ''പ്രചരിപ്പിക്കുക"യെന്നതിനെപ്പറ്റിയുള്ള ചർച്ചവേളയിൽ കെ. എം. മുൻഷി പറഞ്ഞു. "സർവോപരി ഞാൻ ആരംഭം മുതൽ ജനപക്ഷങ്ങളുമായുള്ള ഒരു ഒത്തുതീർപ്പിന് ഒരു പങ്കാളിയായിരുന്നു. ഈ വാക്കിനാണ് ("പ്രചരിപ്പിക്കുക") ഇന്ത്യയിലെ ക്രൈസ്തവ സമൂഹം ഏറ്റവും അധികം പ്രാധാന്യം നൽകിയതെന്ന് എനിക്കറിയാം. ബലം പ്രയോഗിച്ച് ജനങ്ങളെ പരിവർത്തനം ചെയ്യാൻ അവർ ആഗ്രഹിച്ചതുകൊണ്ടല്ല, പ്രത്യുത "പ്രചരിപ്പിക്കുക" യെന്നത് അവരുടെ മതത്തിന്റെ ഒരു മൗലികഘടകമായതുകൊണ്ടാണ്. ആ വാക്ക് ഭരണഘടനയിൽ ഇല്ലെങ്കിൽ പോലും, ഭരണഘടന ഉറപ്പു നൽകുന്ന പ്രസംഗസ്വാതന്ത്ര്യമനുസരിച്ച് ഏതു മതവിഭാഗത്തിനും മറ്റുള്ളവരെ തങ്ങളുടെ വിശ്വാസത്തിൽ ചേരാൻ പ്രേരിപ്പിക്കുന്നതിന് സ്വാതന്ത്ര്യമുണ്ടായിരിക്കുമെന്ന് എനിക്കുറപ്പുണ്ട്. മതം മതമായിരിക്കുന്നിടത്തോളം കാലം സ്വതന്ത്രമായ മനസ്സാക്ഷിപ്രേരണയനുസരിച്ച് മതം മാറ്റം അംഗീകരിക്കേണ്ടതുണ്ട്".

മതപരിവർത്തന നിരോധന നിയമമുണ്ടാക്കാനുള്ള ശ്രമം 'ഘർവാപസി' ക്കു വേണ്ടിയാണെന്നു പറയാം. ഹിന്ദുമതത്തിലേക്കു മടങ്ങുന്നത് മതപരിവർത്തനമല്ല. മറ്റു മതങ്ങളിൽ ആളുകൾ ചേരുന്നതാണ് മതപരിവർത്തനം. അതിനെ നിരോധിക്കണം. ഇതാണ് സംഘപരിവാറിന്റെ വാദം.

ദേശീയതലത്തിൽ മതപരിവർത്തനത്തെപ്പറ്റി നിയമമുണ്ടാക്കാനുള്ള ശ്രമത്തിന് ഒരു ചരിത്രമുണ്ട്.

1954 ഡിസംബറിൽ ലോകസഭയിൽ കോൺഗ്രസ് പാർട്ടി അംഗം ജതലാൽ ജോഷി ഒരു സ്വകാര്യ ബിൽ അവതരിപ്പിച്ചു. ഈ ബില്ലിന്റെ തലക്കെട്ട് "ഇന്ത്യയിലെ മതപരിവർത്തിതർ (ചട്ടവും രജിസ്ട്രേഷനും) ബിൽ" എന്നായിരുന്നു. ബില്ലിലെ പ്രധാന വ്യവസ്ഥകൾ ഇവയായിരുന്നു. "ആളുകളെ മതപരിവർത്തനം ചെയ്യാൻ ഉദ്ദേശിക്കുന്ന വ്യക്തികളും സ്ഥാപനങ്ങളും അതിന് ഡിസ്ട്രിക്റ്റ് മജിസ്ട്രേറ്റിൽ നിന്ന് ഒരു ലൈസൻസ് സമ്പാദിച്ചിരിക്കണം. മതപരിവർത്തനം ചെയ്യാൻ ഉദ്ദേശിക്കുന്നയാൾ അതിന് ഒരു മാസം മുമ്പ് തന്റെ ഉദ്ദേശത്തെപ്പറ്റി ഡിസ്ട്രിക്ട് മജിസ്ട്രേറ്റിന് സത്യവാങ്മൂലം നൽകണം. ലൈസൻസുള്ള വ്യക്തിയും (സ്ഥാപനവും), മതപരിവർത്തനം ചെയ്തയാളും, മതപരിവർത്തനം നടന്ന് മൂന്നുമാസങ്ങൾക്കുള്ളിൽ ഡിസ്ട്രിക്ട് മജിസ്ട്രേറ്റിന് പൂർണ്ണവിവരങ്ങൾ നൽകണം.

1955 ഡിസംബറിൽ ബിൽ വിശദമായ ചർച്ചയ്ക്കു വന്നപ്പോൾ പ്രധാനമന്ത്രി ജവഹർലാൽ നെഹ്റു അതിനെ എതിർത്തു. ഇത്തരം ഒരു നിയമം ഗുണത്തേക്കാളധികം ദോഷമാണ് ചെയ്യുകയെന്നും ഒരു വിഭാഗം ജനങ്ങൾക്കു പ്രയാസമുണ്ടാകുമെന്നും നെഹ്റു പറഞ്ഞു. "നിർബന്ധത്താലോ, വഞ്ചനാപരമായോ ഉള്ള മതപരിവർത്തനം കൈകാര്യം ചെയ്യാൻ നിലവിലുള്ള നിയമങ്ങൾ പര്യാപ്തമാണ്. തെളിവു ലഭിക്കാൻ പ്രയാസമായിരിക്കാം. പക്ഷെ പല കുറ്റ കൃത്യങ്ങൾക്കും തെളിവു ലഭിക്കാൻ പ്രയാസമാണ്. മതപ്രചരണത്തിന് ഒരു ലൈസൻസിംഗ് സമ്പ്രദായം വേണമെന്ന് നിർദ്ദേശിക്കുന്നത് ശരിയല്ല. ഇടപെടുന്നതിന് പോലീസിന് അമിതാധികാരം നൽകുകയായിരിക്കും ഫലം". സംവാദത്തിനൊടുവിൽ ബഹുഭൂരിപക്ഷം അംഗങ്ങളും എതിർത്തു വോട്ടുചെയ്ത് ബിൽ തിരസ്കരിച്ചു.

അന്ന് പ്രധാനമന്ത്രി നെഹ്റു എടുത്ത നിലപാട് ഇന്നത്തെ സംവാദത്തിൽ അതീവ പ്രാധാന്യമർഹിക്കുന്നു. മതേതര ജനാധിപത്യ വ്യവസ്ഥയിൽ മതസ്വാതന്ത്ര്യമെന്ന അവകാശത്തിന്റെ പ്രാധാന്യത്തിന് അടിവരയിടുകയായിരുന്നു നെഹ്റു.

1978-ൽ ജനതാ ഗവൺമെന്റിന്റെ കാലത്ത് ജനതാപാർട്ടി നേതാവ് ഒ.പി. ത്യാഗി മതപരിവർത്തനം നിരോധിക്കാൻ ഒരു സ്വകാര്യ ബിൽ അവതരിപ്പിച്ചു. പ്രധാനമന്ത്രി മൊറാർജി ദേശായി ബില്ലിനെ അനുകൂലിച്ചുള്ള നിലപാടാണെടുത്തത്. മതനിരപേക്ഷതയുടെ അടിസ്ഥാനത്തിന്റെ ആ നിലപാട് പാർലമെന്റിനകത്തും പുറത്തും ശക്തമായ എതിർപ്പു നേരിടേണ്ടിവന്നു. മദർ തെരേസാ പ്രധാനമന്ത്രി മൊറാർജി ദേശായിക്ക് ബിൽ പാസ്സാക്കരുതെന്ന് അഭ്യർത്ഥിച്ചു കൊണ്ടെഴുതിയ കത്തു പ്രത്യേകം ശ്രദ്ധിക്കപ്പെട്ടു. ആ ബില്ലിന്റെ കാര്യത്തിൽ തീരുമാനമെടുക്കാനുള്ള ആയുസ്സ് ജനതാ ഗവൺമെന്റിനുണ്ടായിരുന്നില്ല.

നരേന്ദ്രമോഡി ഗവൺമെന്റ് മതപരിവർത്തനനിരോധന നിയമമുണ്ടാക്കാൻ തീരുമാനിച്ചാൽ അത്തരം ഒരുനിയമം കൊണ്ടുവരുന്ന ആദ്യത്തെ കേന്ദ്ര ഗവൺമെന്റിന്റെ ബഹുമതി നേടാം. ജവഹർലാൽ നെഹ്റുവിന്റെയും, മൊറാർജി ദേശായിയുടെ കാലത്തും പാർലമെന്റിൽ വന്നത് സ്വകാര്യ ബില്ലുകളായിരുന്നു.

മതപരിവർത്തനം നിരോധിച്ചുകൊണ്ട് ദേശീയതലത്തിൽ നിയമമില്ലെങ്കിലും, അത്തരം നിയമങ്ങൾ ചില സംസ്ഥാനങ്ങളിലുണ്ട്. "മതസ്വാതന്ത്ര്യനിയമം" (Freedom of Religion Act) എന്ന പേരിൽ അറിയപ്പെടുന്ന ഈ നിയമങ്ങൾ മതസ്വാതന്ത്ര്യത്തെ പരിമിതപ്പെടുത്തുന്നതും, മതപരിവർത്തനത്തിന് പ്രതിബന്ധങ്ങൾ ഉണ്ടാക്കുന്നതുമാണ്. ഒഡീഷ, മദ്ധ്യപ്രദേശ്, ഛത്തീസ്ഗഢ്, ഗുജറാത്ത്, ഹിമാചൽപ്രദേശ്, അരുണാചൽ

പ്രദേശ് എന്നീ സംസ്ഥാനങ്ങളിലാണ് ഈ നിയമങ്ങളുള്ളത്. ഈ നിയമങ്ങൾക്ക് രാഷ്ട്രീയപിന്തുണ നൽകുന്നത് ബി.ജെ.പി.യും സംഘപരിവാറുമാണ്. എന്നാൽ ഹിമാചൽപ്രദേശിലെയും, അരുണാചൽപ്രദേശത്തിലെയും നിയമങ്ങൾ ഉണ്ടാക്കിയത് കോൺഗ്രസ് ഗവൺമെന്റുകളാണെന്ന വസ്തുത ചൂണ്ടിക്കാണിക്കണം.

ഘർവാപസിയോട് സഭകൾ/ക്രിസ്ത്യാനികൾ എങ്ങനെ പ്രതികരിക്കണം.

സഭ ഒരു ന്യൂനപക്ഷസമൂഹമല്ല. ക്രിസ്തീയസമൂഹം ഒരു ന്യൂനപക്ഷമാണ്. ഈ ന്യൂനപക്ഷത്തിലുള്ളവർക്കു ഇന്ത്യയിലുള്ള എല്ലാവരുമായി തുല്യാവകാശമാണുള്ളത്. മതേതര ജനാധിപത്യവ്യവസ്ഥിതിയാണ് ന്യൂനപക്ഷങ്ങൾക്കുള്ള ഉറപ്പ്. ഈ വ്യവസ്ഥിതി ബലഹീനമായാൽ ആദ്യം അപകടത്തിലാകുന്നത് ന്യൂനപക്ഷങ്ങളാണ്.

മതേതരത്വം ഇന്ന് ഭീഷണികൾ നേരിടുകയാണ്. കഴിഞ്ഞ ദിവസം സുപ്രീംകോടതി ഇന്ത്യയിൽ എത്ര കാലം മതേതരത്വമുണ്ടായിരിക്കുമെന്ന സംശയം പ്രകടിപ്പിച്ചു. മതേതരത്വത്തിന്റെ സംരക്ഷണത്തിനായി നിലകൊള്ളേണ്ട ക്രൈസ്തവസമൂഹം സഹിഷ്ണുതയെന്നത് മതേതരത്വമല്ലെന്നും, അത് ഹിന്ദുത്വത്തിന്റെ ഒരു തന്ത്രമാണെന്നും മനസ്സിലാകണം. ഘർവാപസി ഭീഷണി ഉന്നയിക്കുന്നത് മതേതരത്തിനെതിരെയാണ്.

മതസ്വാതന്ത്ര്യം മറ്റു മൗലികാവകാശങ്ങളുമായി കെട്ടുപിണഞ്ഞുകിടക്കുന്നു. പ്രസംഗസ്വാതന്ത്ര്യം, സംഘടനാസ്വാതന്ത്ര്യം, സഞ്ചാരസ്വാതന്ത്ര്യം, സംഘടനാസ്വാതന്ത്ര്യം, സഞ്ചാരസ്വാതന്ത്ര്യം തുടങ്ങിയ മൗലികാവകാശങ്ങളുണ്ടെങ്കിലേ മതസ്വാതന്ത്ര്യം സാധ്യമാകുകയുള്ളൂ. ഈ സ്വാതന്ത്ര്യങ്ങൾക്കെതിരെയുള്ള ആക്രമണങ്ങൾ മതസ്വാതന്ത്ര്യത്തെയും ബാധിക്കും. അതുകൊണ്ട് ദളിതർക്കും, ആദിവാസികൾക്കും, സ്ത്രീകൾക്കും, തൊഴിലാളികൾക്കും ഈ സ്വാതന്ത്ര്യങ്ങൾ നിഷേധിക്കപ്പെടുമ്പോൾ അവരുടെ ചെറുത്തുനില്പു സമരങ്ങളിൽ സഭയും, ക്രിസ്ത്യാനികളും പങ്കാളികളാകണം.

'ഘർവാപസി' ജാതിവ്യവസ്ഥയെപ്പറ്റിയുള്ള ചോദ്യങ്ങൾ ഉന്നയിക്കുന്നു. ഇവിടെ ക്രൈസ്തവസഭകൾ ഒരുങ്ങുന്നു. പരിശോധനക്കു തയ്യാറാകണം. സഭകൾക്കുള്ളിൽ ജാതിസമ്പ്രദായം നിലവിലുണ്ടെന്നത് നിഷേധിക്കുന്നതിൽ കാര്യമില്ല. 47 വർഷങ്ങൾക്കു മുമ്പ് ഞാൻ കേരളത്തിലെ സഭകൾക്കുള്ളിലെ ജാതിവ്യവസ്ഥയെപ്പറ്റി ഒരു പഠനം നടത്തി. സഭയ്ക്കുള്ളിൽ 'സവർണ്ണ' 'അവർണ്ണ' വിഭജനമുണ്ടെന്നും 'സുറിയാനി ക്രിസ്ത്യാനികൾ' എന്ന് പറയപ്പെടുന്നവർ ഒരു ജാതിയാണെന്നുമായിരുന്നു പഠനത്തിന്റെ നിഗമനം (2).

'ഘർവാപസി'യുടെ കാലത്ത് ദളിത് ക്രിസ്ത്യാനികളിൽ കുറേപേർ പുറത്തേക്കു പോകുന്നത് ഒരു നല്ല കാര്യമാണെന്നു വിചാരിക്കുന്ന ഒരു വിഭാഗം 'സവർണർ' കേരളത്തിലെ സഭകളിലുണ്ട്. ദളിത് ക്രിസ്ത്യാനി കൾ ഒരു ബാദ്ധ്യതയാണെന്ന് അവർ കരുതുന്നു. സഭ ഒരു യഥാർത്ഥ ഭവനമല്ലാതാകുന്നിടത്താണ് ഹിന്ദുത്വ ത്തിന്റെ 'ഘർവാപസി' യുടെ വിജയം.

1. ജോസ് പീറ്റർ, 'ഘർവാപസി ആരാന്റെ വീട്ടിലേക്ക് തിരിച്ചു ചെല്ലുമ്പോൾ', മാധ്യമം ആഴ്ചപതിപ്പ്; 2015 ജനുവരി 12.

2. Ninan Koshy, "Caste in the Kerala Churches" first published in 1968 by CISRS, Reprint 2014 by CISRS and ISPCK, New Delhi.

## ഉപകാരസ്മരണ



**സൂസൻ ജോർജ്,**
പുറത്തൂട്ട് പുത്തൻവീട്,
പുത്തൻപീടിക, പത്തനംതിട്ട



**ജോസഫ് കോശി**



കവർസ്റ്റോറി

# മതസ്വാതന്ത്ര്യം വെല്ലുവിളികളും



**റവ. ഫാ. വർഗീസ് വള്ളിക്കാട്ട്**
ഡെപ്യൂട്ടി സെക്രട്ടറി ജനറൽ,
ഔദ്യോഗികവക്താവ്, കെ.സി.ബി.സി.
ഡയറക്ടർ, പി.ഒ.സി.

### മതനിരപേക്ഷത ഇന്ത്യൻ ഭരണഘടനയിൽ

ഇന്ത്യയുടെ ഭരണഘടനയനുസരിച്ച് ഭാരതം ഒരു ജനാധിപത്യ സെക്കുലർ റിപ്പബ്ളിക്കാണ്. ഭാരതീയ മതനിരപേക്ഷത (സെക്ക്യുലറിസം) അനന്യമായ ഒരു സങ്കല്പമാണ്. ഇതനുസരിച്ച് രാഷ്ട്രം ഈശ്വര വിശ്വാസികളോടും സംശയവാദികളോടും നിരീശ്വര രോടും ഒന്നുപോലെ പെരുമാറുന്നു. മതങ്ങൾ തമ്മിൽ വിവേചനം കാണിക്കുന്നില്ല. രാഷ്ട്രത്തിന് ഔദ്യോഗിക മതമില്ല. പക്ഷേ, പൗരന്മാർക്ക് ഇഷ്ടപ്പെട്ട മതത്തിൽ വിശ്വസിക്കാനും അത് അഭ്യസിക്കാനും അവകാശ മുണ്ട്. ഒരു മതവിശ്വാസവും ഏറ്റുപറയാതിരിക്കാനും അഭ്യസിക്കാതിരിക്കാനുമുള്ള അവകാശവും പൗരനുണ്ട്. പക്ഷേ, ഭാരതീയ മതനിരപേക്ഷത ദൈവവിരുദ്ധമല്ല. അത് മതങ്ങളെയും മതമൂല്യ ങ്ങളെയും ബഹുമാനിക്കുന്നുണ്ട്. മതങ്ങളെ തമ്മിൽ വിവേചിക്കാത്തതും തുല്യപരിഗണന എല്ലാ മതങ്ങളെ സംബന്ധിച്ചും നല്കുന്നതുമായ ഒരു ആശയമാണിത്. ഇത് ഭാരതത്തിന്റെ പൗരാണികമായ സാംസ്കാരിക പാരമ്പര്യത്തിനനുസൃതവുമാണ്.

### ഇന്ത്യൻ ഭരണഘടനയും മതസ്വാതന്ത്ര്യവും

പൊതുക്രമത്തിനും ധാർമ്മികതയ്ക്കും പൊതു ജനാരോഗ്യത്തിനും വിധേയമായും ഭരണഘടനയിലെ 3-ാം ഭാഗത്തെ വ്യവസ്ഥകൾക്കു വിധേയമായും എല്ലാ വ്യക്തികൾക്കും തുല്യമായ മനസ്സാക്ഷിസ്വാതന്ത്ര്യവും സ്വതന്ത്രമായി മതം ഏറ്റുപറയാനും അഭ്യസിക്കാനും പ്രചരിപ്പിക്കാനുമുള്ള സ്വാതന്ത്ര്യവും ഭാരതീയ ഭരണഘടനയുടെ 25-ാം വകുപ്പു നല്കുന്നുണ്ട്. മനസ്സാക്ഷി സ്വാതന്ത്ര്യവും സ്വതന്ത്രമായി മതം ഏറ്റുപറയാനും അഭ്യസിക്കാനുമുള്ള സ്വാതന്ത്ര്യവും ഭാരതീയ പൗരന്മാർക്കു മാത്രമല്ല, ഇന്ത്യയിൽ ജീവിക്കു ന്നവരും സന്ദർശനം നടത്തുന്നവരുമായ എല്ലാ വ്യക്തികൾക്കും ഭരണഘടന ഉറപ്പു നല്കിയിരിക്കു ന്നുവെന്നത് ശ്രദ്ധിക്കേണ്ടതാണ്. ഇതുപോലെ മനുഷ്യാവകാശങ്ങളുടെ സാർവത്രിക പ്രഖ്യാപന ത്തിലെ (universal declaration of human rights) 18-ാം വകുപ്പ് ചിന്താസ്വാതന്ത്ര്യവും മനസ്സാക്ഷി സ്വാത ന്ത്ര്യവും മതസ്വാതന്ത്ര്യവും ഉറപ്പു നല്കി യിരിക്കുന്നു. ഈ അവകാശം "ഒരുവന്റെ മതം അഥവാ വിശ്വാസം മാറാനുള്ള സ്വാതന്ത്ര്യവും ഒറ്റയ്ക്കോ മറ്റുള്ളവരോടൊപ്പം സമൂഹത്തിലോ പരസ്യമായി അഥവാ സ്വകാര്യമായി, പ്രബോധനം, അഭ്യസനം, ആരാധന, നിഷ്ഠ എന്നിവയിൽ ഒരുവന്റെ മതമോ വിശ്വാസമോ വെളിപ്പെടുത്താനുള്ള സ്വാതന്ത്ര്യവും ഉറപ്പുതന്നിരിക്കുന്നു. അതുകൊണ്ട് മതസ്വാതന്ത്ര്യം ഉണ്ടായിരിക്കാനുള്ള അവകാശം (the right to religious freedom) ഇന്ത്യയിൽ ഭരണഘടന ഉറപ്പുനല്കിയിട്ടുള്ള മാനുഷ്യാവകാശമാണ്.



ഭരണഘടനാ നിർമ്മാണവേളയിൽ കോൺസ്റ്റിറ്റ്യൂവെന്റ് അസംബ്ലി സ്ഥാപിച്ച ന്യൂനപക്ഷങ്ങൾക്കായുള്ള കമ്മറ്റി ഇങ്ങനെ ശിപാർശ ചെയ്തു; ഇസ്ലാം, ക്രിസ്തുമതം എന്നിവപോലുള്ള മതങ്ങൾ പരിവർത്തന വിശ്വാസങ്ങൾ (proselytising faiths) ആയതിനാൽ അവർക്ക് മതം പ്രചരിപ്പിക്കാനുള്ള അവകാശം ഒരു മൗലികാവകാശമായി ഭരണഘടനയിൽ ഉൾപ്പെടുത്തുന്നത് അഭിലഷണീയമായിരിക്കും.

മതപരിവർത്തനം ചെയ്യിക്കുക (proselytize) എന്ന വാക്കിന്റെ അർത്ഥം ഒരുവനെ ഒരു മതവിശ്വാസത്തിൽ നിന്ന് മറ്റൊന്നിലേക്ക് മാനസാന്തരപ്പെടുത്തുകയെന്നാണ്. കോൺസ്റ്റിറ്റ്യൂവന്റ് അസംബ്ലി പരിഗണിച്ച ഒന്നാമത്തെ ഡ്രാഫ്റ്റ്, സ്വതന്ത്രമനസ്സോടെയല്ലാത്ത മതംമാറ്റം നിയന്ത്രിക്കാൻ പരിശ്രമിച്ചു. "പൊതുക്രമത്തിനും ധാർമ്മികതയ്ക്കും ചേർന്ന പരിമിതികൾക്കുള്ളിൽ മതപ്രചാരണം നടത്താനും മാനസാന്തരപ്പെടുത്താനുമുള്ള അവകാശം" ഉറപ്പുവരുത്താൻ രണ്ടാമത്തെ ഡ്രാഫ്റ്റ് പരിശ്രമിച്ചു. അവസാനം, മറ്റുള്ളവരെ മാനസാന്തരപ്പെടുത്താനുള്ള അവകാശത്തെപ്പറ്റി സവിശേഷമായി സൂചിപ്പിക്കാതെ 'മതപ്രചാരണം' മതസ്വാതന്ത്ര്യത്തിലുള്ള അവകാശത്തിൽ ഉൾപ്പെടുത്താൻ കോൺസ്റ്റിറ്റ്യൂവെന്റ് അസംബ്ലി തീരുമാനിക്കുകയാണ് ഉണ്ടായത്.

**മതപ്രചാരണത്തിനുള്ള സ്വാതന്ത്ര്യവും മതപരിവർത്തനവും**

ക്രിസ്തുമതത്തിന്റെ മൗലിക സവിശേഷതകളിലൊന്നാണ് സുവിശേഷപ്രഘോഷണം. മറ്റു മതസ്ഥരെയോ മതമില്ലാത്തവരെയോ ആകർഷിക്കുകയെന്ന ലക്ഷ്യത്തോടെ തങ്ങളുടെ വിശ്വാസം പ്രചരിപ്പിക്കുകയെന്നത് എല്ലാ ക്രൈസ്തവരുടെയും വിശുദ്ധമായ കടമയാണ്. ക്രൈസ്തവവിശ്വാസത്തിലെ സുവിശേഷ പ്രഘോഷണത്തിനും മതപരിവർത്തനത്തിനും സമാന്തരമായ ഇസ്ലാമിക സമ്പ്രദായവുമുണ്ട്. ഇസ്ലാം മതം പ്രചരിപ്പിക്കുകയും അത് സ്വീകരിക്കാൻ മറ്റുള്ളവരെ പ്രേരിപ്പിക്കുകയും ചെയ്യുകയെന്നത് ഇസ്ലാം മതവിശ്വാസികളുടെ വിശുദ്ധ കടമയാണ്.

മധ്യപ്രദേശ് സ്റ്റേറ്റിനും മറ്റുള്ളവർക്കുമെതിരായി റവ. സ്റ്റനിസ്ലാവൂസ് കൊടുത്ത കേസിൽ (1977 (1) SCC 677) സുപ്രീം കോടതി ഒരുവന്റെ മതം പ്രചരിപ്പിക്കാനുള്ള അവകാശത്തിന്റെ വ്യാപ്തിയും ലക്ഷ്യവും വിശദീകരിച്ചു. മധ്യപ്രദേശ് ഫ്രീഡം ഓഫ് റലീജിയൻ ആക്ട് (ധർമ്മ സ്വാതന്ത്ര അധീനിയം) 1968, ഒറീസയിലെ ഫ്രീഡം ഓഫ് റിലീജിയൻ ആക്ട് 1967 എന്നിവയിലെ ചില വ്യവസ്ഥകൾക്കു ഭരണഘടനാപരമായ സാധുതയുണ്ടോയെന്ന്പരിശോധിക്കുകയായിരുന്നു സുപ്രീംകോടതി. ബലപ്രയോഗം, വഞ്ചന, വശീകരണം, പ്രേരണ (force, fraud, enticement, inducement) എന്നിവ വഴിയുള്ള മത പരിവർത്തനത്തെ എതിർവാദപരമായ മേല്പറഞ്ഞ ആക്ടുകളിലെ ചില വ്യവസ്ഥകൾ നിരോധിച്ചിരുന്നു. സുപ്രീംകോടതി ആ നിരോധാനത്തെ ഉയർത്തിപ്പിടിച്ചു. മതം പ്രചരിപ്പിക്കാനുള്ള അവകാശത്തിൽ ഒരുവന് ഒരു വ്യക്തിയെ സ്വന്തം മതത്തിലേക്ക് മാനസാന്തരപ്പെടുത്താനുള്ള അവകാശം കൂടി ഉണ്ടെന്ന വാദം സുപ്രീം കോടതി തള്ളിക്കളയുകയും ചെയ്തു.




**മതപരിവർത്തനവും മനസ്സാക്ഷി സ്വാതന്ത്ര്യവും**

ഇവിടെ ഒരു വസ്തുത ശ്രദ്ധിക്കേണ്ടതുണ്ട്. സുപ്രീം കോടതി എതിർക്കത്തക്കതായി കരുതുന്നത് മാനസാന്തര ത്തെയല്ല. ബലപ്രയോഗം, വഞ്ചന, വശീകരണം, പ്രേരണ എന്നിവ മൂലമുള്ള മാനസാന്തരത്തെയാണ്. അത്തരം എതിർക്കത്തക്ക മതപരിവർത്തനത്തെ സംബന്ധിച്ച നിരോധനം മാത്രമേ സുപ്രീം കോടതി ഉയർത്തിപ്പിടിച്ചിട്ടുള്ളൂ. മാനസാന്തരത്തിനു വിധേയനാകാൻ ഒരു വ്യക്തിക്ക് അവകാശമില്ലെന്ന് സുപ്രീം കോടതി പറഞ്ഞിട്ടില്ല. ഒരു മതത്തിൽ നിന്ന് മറ്റൊന്നിലേക്കുള്ള മാറ്റം രണ്ടു വ്യക്തികൾക്കുള്ള മൗലികാവകാശം നിയമാനുസൃതം പ്രയോഗിക്കുന്നതിന്റെ ഫലമായിട്ടു സംഭവിക്കാം – ഒരു വ്യക്തിക്കു തന്റെ മതം പ്രചരിപ്പിക്കാനുള്ള മൗലികാവകാശവും മറ്റേ വ്യക്തിക്ക് മനസ്സാക്ഷി സ്വാതന്ത്ര്യവും തനിക്ക് ഇഷ്ടപ്പെട്ട മതത്തിൽ വിശ്വസിക്കാനും അത് അഭ്യസിക്കാനുമുള്ള അവകാശവും. യഥാർത്ഥവും ആത്മാർത്ഥവുമായ മതപരിവർത്തനത്തിൽ ഒരുവൻ മറ്റൊരുത്തന്റെ മതത്തെ ബലംപ്രയോഗിച്ചു മാറ്റുന്നില്ല. അങ്ങനെ സ്വന്തം മതത്തിലേക്കു ചേർക്കുന്നില്ല. പിന്നെയോ ഹൃദയപരിവർത്തനത്തിനു വിധേയനായി സ്വാതന്ത്ര്യത്തോടെ തന്റെ മതത്തിൽ നിന്നു മാറുകയും ബോധ്യവും മനസ്സാക്ഷിയുമനുസരിച്ച് പുതിയ മതം സ്വീകരിക്കുകയുമാണു ചെയ്യുന്നത്. ഹൃദയപരിവർത്തനത്തിന്റെ പ്രചോദനം അഥവാ കാരണം ആദ്യത്തെ വ്യക്തി മതം പ്രചരിപ്പിക്കാനുള്ള തന്റെ അവകാശം പ്രയോഗിക്കുന്നതായിരിക്കാം. അത്തരം മതപ്രചരണം വാക്കുകൾ വഴിയോ എഴുത്തുകൾ വഴിയോ പരസ്നേഹത്തിന്റെയോ സേവനത്തിന്റെയോ പ്രവൃത്തികൾ വഴിയോ ആയിരിക്കാം. മതപരിവർത്തനമെന്നത് ഒരു വ്യക്തി

മറ്റൊരു വ്യക്തിയുടെ മതം മാറ്റുന്ന പ്രവൃത്തിയല്ലെങ്കിൽ, ഒരുവൻ മനംമാറ്റത്തിനു വിധേയനാവുകയും സ്വമനസ്സാ മറ്റൊരു മതം സ്വീകരിക്കുകയും ചെയ്യുന്നതാണെങ്കിൽ, അത് ഭാരതത്തിന്റെ ഭരണഘടനയിൽ സങ്കല്പിച്ചിട്ടുള്ള മതനിരപേക്ഷതയുടെ ചൈതന്യമെന്ന സങ്കല്പത്തിന് എതിരല്ല. അത്തരം മതപരിവർത്തനങ്ങൾ ഒരു നിയമത്താലും നിരോധിക്കപ്പെടാൻ ആവുകയില്ല.

മതം പ്രചരിപ്പിക്കാൻ ഒരു വ്യക്തിക്കുള്ള അവകാശം മറ്റൊരാളെ തന്റെ മതത്തിലേക്ക് പരിവർത്തനം ചെയ്യിക്കാനുള്ള ഒരു മൗലികാവകാശവും ഉൾക്കൊള്ളുന്നില്ല. എന്നാൽ ഒരുവന്റെ മതപ്രചാരണത്തിന്റെ ഫലമായോ അനന്തരഫലമായോ മറ്റൊരാൾ ഹൃദയപരിവർത്തനത്തിനു വിധേയനാവുകയും തത്ഫലമായി മതപ്രചാരകന്റെ മതം സ്വീകരിക്കുകയും ചെയ്യരുതെന്ന് ഇതിന് അർത്ഥമില്ല. അത്തരം സംഭവത്തിൽ മതം പ്രചരിപ്പിച്ച വ്യക്തിയോ മതം മാറിയ വ്യക്തിയോ മതപരിവർത്തനത്തോടുബന്ധപ്പെടുത്തി ഏതെങ്കിലും മതകർമ്മം അനുഷ്ഠിക്കുന്ന വ്യക്തിയോ ഒരു കുറ്റവും ചെയ്യുന്നില്ല, എതിർക്കത്തക്ക ഒരു പെരുമാറ്റത്തിൽ ഉൾപ്പെടുന്നുമില്ല. ചുരുക്കത്തിൽ, മതപരിവർത്തനത്തിന് വിധേയനാകാനും പുതിയ മതം സ്വീകരിക്കാനും ഒരു വ്യക്തിക്കുള്ള അവകാശം അയാളുടെ മനസ്സാക്ഷി സ്വാതന്ത്ര്യത്തിന്റെയും തനിക്ക് ഇഷ്ടപ്പെട്ട ഏതെങ്കിലും മതം ഏറ്റു പറയാനും അഭ്യസിക്കാനുമുള്ള മൗലികാവകാശത്തിന്റെയും ഭാഗമാണ്.

റവ. സ്റ്റനിസ്ലാവൂസിന്റെ കേസിൽ സുപ്രീം കോടതി നടത്തിയ വിധിത്തീർപ്പിനെ വ്യാഖ്യാനിച്ചുകൊണ്ട് ഭരണഘടനാവിദഗ്ധനായ ശ്രീ. എച്ച്. എം. സീർവായി ഇങ്ങനെ നിരീക്ഷിച്ചു:

"ഒരു മതത്തിൽ സ്വതന്ത്രമായി വിശ്വസിക്കാനും അത് അഭ്യസിക്കാനും പ്രചരിപ്പിക്കാനുമുള്ള അവകാശം" എന്ന പ്രയോഗത്തിലെ "മതം" എന്ന വാക്കിന്റെ അർത്ഥം ഏതു മതവും എന്നാണ്. പ്രചരിപ്പിക്കപ്പെടുന്ന അനേകം മതങ്ങളിൽ ഏതെങ്കിലും ഒന്നു തിരഞ്ഞെടുക്കാനോ തിരഞ്ഞെടുക്കാതിരിക്കാനോ ഉള്ള മനസ്സാക്ഷി സ്വാതന്ത്ര്യം ഒരു വ്യക്തിക്കുണ്ട്. സ്വീകരിക്കപ്പെടണമെന്ന ലക്ഷ്യത്തോടെ പ്രചരിപ്പിക്കപ്പെടുന്ന ഏതെങ്കിലും മതം തിരഞ്ഞെടുക്കാൻ തീരുമാനിക്കുമ്പോൾ, ആ മതത്തിലെ അംഗമായിരിക്കാൻ അത്യാവശ്യമായ കാര്യങ്ങൾ ചെയ്യാൻ തയ്യാറാകുമ്പോൾ, ആ മതത്തിലേക്ക് പരിവർത്തിതനാകാൻ അയാൾക്കു സ്വാതന്ത്ര്യമുണ്ട്. അതുകൊണ്ട് മതപരിവർത്തനം ഒരുവിധത്തിലും മനസ്സാക്ഷി സ്വാതന്ത്ര്യത്തെ തടയുന്നില്ല. പിന്നെയോ അതിനെ സാക്ഷാത്കരിക്കുകയും അതിന് അർത്ഥം നല്കുകയുമാണു ചെയ്യുന്നത്. ആർട്ടിക്കിൾ 25 (1) ലെ നിയമനിർമ്മാണ ചരിത്രം, അതിൽ "പ്രചരിപ്പിക്കൽ" എന്ന വാക്കിന്റെ ഉൾപ്പെടുത്തൽ എന്നിവയ്ക്ക് ചേർന്നതാണ് മുകളിൽ പറഞ്ഞ വീക്ഷണമെന്നു കരുതപ്പെടുന്നു. പല മതങ്ങളും മതകടമയെന്ന നിലയിൽ പരിവർത്തനം നടത്തുന്ന മതങ്ങളാണെന്ന പൊതുജ്ഞാനത്തോട്ആവീക്ഷണം ഒത്തുപോകുന്നു. "പ്രചരിപ്പിക്കുക," "മാനസാന്തരപ്പെടുത്തുക", "മാനസാന്തരം," മനസ്സാക്ഷി സ്വാതന്ത്ര്യം എന്നീ വാക്കുകളുടെ അർത്ഥവുമായും അത് ഒത്തുപോകുന്നു. "മതം സ്വതന്ത്രമായി ഏറ്റുപറയാനുംഅത്അഭ്യസിക്കാനുമുള്ളസ്വാതന്ത്ര്യ"മെന്നതുമായും അത് ഒത്തുപോകുന്നു.

**മതപരിവർത്തനം – എതിർക്കപ്പെടേണ്ടവയും സംരക്ഷിക്കപ്പെടേണ്ടവയും**

മുകളിൽ വിവരിച്ചിരിക്കുന്ന പശ്ചാത്തലത്തിൽ വേണം, അടുത്തകാലത്ത് ചില ഹൈന്ദവസംഘടനകൾ സംഘടിപ്പിക്കുന്ന "സമൂഹപുനർമതപരിവർത്തന"ത്തെ പരിഗണിക്കാൻ. ഒരു ഹിന്ദുവിനോ മുസ്ലീമിനോ മാനസാന്തരപ്പെട്ട് ഒരു ക്രിസ്ത്യാനിയാകാൻ അവകാശമുണ്ടെങ്കിൽ ഒരു ക്രൈസ്തവന് മാനസാന്തരപ്പെട്ട് ഒരു ഹിന്ദുവോ മുസ്ലീമോ ആകാൻ അതുപോലെതന്നെ അവകാശമുണ്ടെന്നു സമ്മതിക്കണം. ഭരണഘടന അംഗീകരിച്ചിട്ടുള്ള ഈ അവകാശം ഒരു വ്യക്തിക്ക് മനസ്സാക്ഷി സ്വാതന്ത്ര്യവും മതസ്വാതന്ത്ര്യവും ഉപയോഗിച്ച് സ്വമനസ്സാലെ തന്റെ മതത്തിൽ നിന്നു മാറി പുതിയ ഒരു മതം സ്വീകരിക്കാനുള്ള അവകാശമാണ്. പക്ഷേ, അത്തരം മതപരിവർത്തനം ബലപ്രയോഗമോ വഞ്ചനയോ വശീകരണമോ പ്രേരണയോ (force, fraud, enticement, inducement) കൊണ്ട് സംഭവിക്കുന്നതായിരിക്കരുത്. അതുകൊണ്ട് ബലപ്രയോഗമോ വഞ്ചനയോ വശീകരണമോ പ്രേരണയോ മൂലമല്ലാതെ ഹിന്ദുമതത്തിലേക്ക് മതപരിവർത്തനം നടത്തുന്നതിനോട് ഒരു എതിർപ്പും ഉണ്ടാകേണ്ടതില്ല. ബലപ്രയോഗമോ വഞ്ചനയോ വശീകരണമോ പ്രേരണയോ ഉണ്ടാകുന്നില്ലെങ്കിൽ അത്തരം മതപരിവർത്തനം കൂട്ടമായോ ഒരു പൊതുസ്ഥലത്തോ നടത്തുന്നതിനും എതിർപ്പുണ്ടാകേണ്ടതില്ല. എതിർപ്പുണ്ടാകേണ്ടത് മാനസാന്തരത്തോടല്ല. ബലപ്രയോഗം, വഞ്ചന, വശീകരണം, പ്രേരണ എന്നിവകൊണ്ടു നടത്തുന്ന മതപരിവർത്തനത്തോടാണ്. ഒരു വ്യക്തിയോ അയാളുടെ മാതാപിതാക്കളോ പൂർവികരോഹിന്ദുക്കളായിരുന്നുവെന്നത് ബലപ്രയോഗം, വഞ്ചന, വശീകരണം അല്ലെങ്കിൽ പ്രേരണ എന്നിവകൊണ്ടു നടത്തുന്ന ഏതു മതപരിവർത്തനത്തെയും അഥവാ ഏതു പുനർമതപരിവർത്തനത്തെയും നീതീകരിക്കുകയില്ല. ഒന്നാമത്തെ മതപരിവർത്തനമായാലും രണ്ടാമത്തെ മതപരിവർത്തനമായാലും തനിമയും സാധൂതയും നിശ്ചയിക്കാനുള്ള മാനദണ്ഡം ഒന്നു തന്നെ. കൂടാതെ, ഹിന്ദുമതത്തിലല്ലാതെ മറ്റൊരു മതത്തിൽ ജനിച്ച വ്യക്തി ഹിന്ദുമതത്തിലേക്ക് മാനസന്തരപ്പെടുമ്പോൾ അതു മതപരിവർത്തനം മാത്രമാണ്, പുനർമതപരിവർത്തനമല്ല. അതുകൊണ്ട് ഒരു വ്യക്തിയുടെ മുൻകാല മതത്തെയോ അയാളുടെ

പൂർവികരുടെ മതത്തെയോ അടിസ്ഥാനപ്പെടുത്തിയുള്ള വാദം യോഗ്യതയില്ലാത്തതാണ്. ഇത് ഭരണഘടനാപരമായിനിലനില്ക്കത്തക്കതല്ല. മനസ്സാക്ഷി സ്വാതന്ത്ര്യം ഇന്ന് ജീവിച്ചിരിക്കുന്ന വർക്കുള്ളതാണ്; പരേതാത്മാക്കൾക്കുള്ളതല്ല.

**ഘർ വാപസിയുടെ രാഷ്ട്രീയം**

ബി.ജെ.പി. യിലെ തീവ്രഹിന്ദുത്വ നിലപാടുകളുള്ളവർ നേതൃത്വം നല്കുന്ന 'ഘർ വാപസി' (ആദിമ മതത്തിലേക്കുള്ള തിരിച്ചുപോക്ക്) പ്രസ്ഥാനത്തിന്റെയും ന്യൂനപക്ഷവിരുദ്ധ നിലപാടുകളുടെയും രാഷ്ട്രീയം ശരിയായി വ്യാഖ്യാനിക്കാൻ ഭരണഘടനാപരമായ യാഥാർത്ഥ്യങ്ങളുടെ അർത്ഥം ശരിയായി ഗ്രഹിക്കുക സുപ്രധാനകാര്യമാണ്. ഇന്നത്തെ സാഹചര്യത്തിൽ ഹിന്ദുമതത്തിലേക്കുള്ള പരിവർത്തനത്തെയോ പുനർമത പരിവർത്തന ത്തെയോ എതിർക്കുകയെന്നതു ഗൗരവപൂർണമായ അപകടസാധ്യതയുള്ള കാര്യമാണ്. അത്തരം മതപരിവർത്തനത്തിന്റെ പിന്നിലുള്ള ബലപ്രയോഗം, വഞ്ചന, വശീകരണം, പ്രേരണ എന്നിവയ്ക്കെതിരേ മാത്രമേ എതിർപ്പ് പ്രകടിപ്പിക്കാവൂ. "ഘർ വാപസി" (ആദിമ മതത്തിലേക്കുള്ള തിരിച്ചുപോക്ക്) എന്ന പ്രയോഗത്തിന്റെ പൊള്ളത്തരം തുറന്നുകാട്ടാൻ മടിക്കേണ്ടതില്ല. ദളിതരും ഗോത്രവർഗക്കാരും ചതുർവർണ്യത്തിന് പുറത്തു കഴിഞ്ഞിരുന്നവരുമായ അവർണർക്ക് കയറിച്ചെല്ലാവുന്ന വീടും, വീടു നല്കുന്ന സുരക്ഷിതത്വവും മനുഷ്യബന്ധങ്ങൾ നല്കുന്ന ഊഷ്മളതയും ഹിന്ദുസമൂഹ ഘടനയ്ക്കുണ്ടായിരുന്നോ? എന്തായിരുന്നു അവർണരുടെ ആദിമ മതം? "വീട്ടിലേക്കുള്ള മടക്കം" എന്നത് ഈയർത്ഥത്തിൽ ഫ്രോഡ് (fraud) ആണ്. എന്നാൽ ഹിന്ദുവോ മുസ്ലീമോ ക്രിസ്ത്യാനിയോ ആയ ഏതു വ്യക്തിക്കും "മതപരിവർത്തനത്തിനുള്ള അവകാശം" ഉൾക്കൊള്ളുന്ന മനസ്സാക്ഷി സ്വാതന്ത്ര്യവും മതസ്വാതന്ത്ര്യവും ആസ്വദിക്കാനുള്ള മൗലികാവകാശമുണ്ടെന്നത് ഇനിയും നാം ഉറപ്പിച്ചു പറഞ്ഞുകൊണ്ടിരിക്കണം. കാരണം 'ഘർ വാപസി'യുടെ യഥാർത്ഥലക്ഷ്യം ഇന്ത്യയിൽ മതപരിവർത്തന നിരോധനനിയമം കൊണ്ടുവരാൻ ഈ സാഹചര്യത്തെ ചൂഷണം ചെയ്യുക എന്നതാണ്. ബലപ്രയോഗം, വഞ്ചന, വശീകരണം, പ്രേരണ എന്നിവ വഴിയുള്ള മതപരിവർത്തനം മാത്രമേ നിയമം വഴി നിരോധിക്കാൻ കഴിയുകയുള്ളുവെങ്കിലും, മധ്യപ്രദേശിലും ഒറീസ്സയിലും സംഭവിച്ചതുപോലെ, ക്രൈസ്തവ മിഷണറിമാർക്കെതിരേ ഈ നിയമം ദുരുപയോഗപ്പെടുത്തും. അത് ഇന്ത്യൻ സമൂഹം മുമ്പു കണ്ടിട്ടില്ലാത്ത ഭരണകൂട ഭീകരതയ്ക്ക് വഴി തെളിച്ചേക്കാം.

ഹിന്ദുമതത്തിൽ നിന്ന് ഇസ്ലാം മതത്തിലേക്കോ ക്രിസ്തുമതത്തിലേക്കോ മാനസാന്തരപ്പെട്ടതിന്റെ അനന്തരഫലമായി പട്ടികവർഗത്തിൽപ്പട്ടവർക്ക് റിസർവേഷനും അതുപോലുള്ള ആനുകൂല്യങ്ങളും ലഭിക്കാനുള്ള അവകാശം നിഷേധിക്കുന്നു. അവർ ഹിന്ദുമതത്തിലേക്ക് പുനർമതപരിവർത്തനം നടത്തിക്കഴിയുമ്പോൾ അവയെല്ലാം വീണ്ടും നല്കുന്നു. ഇതു വശീകരണത്തിനും പ്രേരണയ്ക്കും തുല്യമാണ്. ഇഷ്ടമുള്ള മതം സ്വീകരിക്കുന്നതിനെതിരെ അവരെ ഞെരുക്കുന്നു. അവരെ ഹിന്ദുമതം സ്വീകരിക്കാൻ പ്രേരിപ്പിക്കുകയും ചെയ്യുന്നു. ഇതിൽ മതപരമായ വിവേചനവും ഹിന്ദുമതത്തിലേക്ക് പരിവർത്തനം ചെയ്യിക്കാനുള്ള സമർദ്ദവുമുണ്ട്. രാഷ്ട്രീയ സ്വാധീനവും അധികാരവുമുപയോഗിച്ച് സമ്മർദ്ദത്തിലാക്കിയും, പ്രത്യേക ആനുകൂല്യങ്ങൾ വാഗ്ദാനം ചെയത് പ്രലോഭിപ്പിച്ചും മതംമാറ്റത്തിനു പ്രേരിപ്പിക്കുന്നത് ഭരണഘടനാ വിരുദ്ധവും മനുഷ്യാവകാശങ്ങളുടെ ലംഘനവുമാണ്. മറ്റു മതങ്ങളെയും മതവിശ്വാസികളെയും നിന്ദിക്കുന്നതും ഭീഷണിപ്പെടുത്തുന്നതും നിയമവിരുദ്ധമാണ്. കൂടാതെ, അവനവന്റെ മതം പ്രചരിപ്പിക്കാനല്ലാതെ, മറ്റുള്ളവരുടെ മതത്തിനും വിശ്വാസങ്ങൾക്കുമെതിരേ പ്രചരണം നടത്തുന്നത് ഭരണഘടന അനുശാസിക്കുന്ന മതസ്വാതന്ത്ര്യത്തിന് നിരക്കുന്നതല്ല.

**ഉപസംഹാരം**

'ഘർ വാപസി' എന്ന ആദിമ മതത്തിലേക്കുള്ള പുനഃമതപരിവർത്തന ആഹ്വാനം തികച്ചും മതപരമായ ഒന്നല്ല എന്ന് ഇപ്പോൾ വ്യക്തമാകുന്നു. സമൂഹത്തിൽ മതസ്പർദ്ധ വളർത്തി വർഗീയ ധ്യുവീകരണം സൃഷ്ടിച്ച് അതിനെ രാഷ്ട്രീയമായി മുതലെടുക്കാമെന്ന രാഷ്ട്രീയ അജണ്ടയാണ് 'ഘർ വാപസി'ക്കു പിന്നിലുള്ളത്. ഹിന്ദുവോട്ടുകളുടെഏകീകരണവും അതുവഴി സവർണമേധാവിത്വത്തിന്റെ പുനഃസ്ഥാപനവും ഉറപ്പുവരുത്തണമെങ്കിൽ ഇന്ത്യയിലെ ഭൂരിപക്ഷം വരുന്ന ദളിതരുടെയും ഗോത്രവർഗങ്ങളുടെയും പിന്തുണയും സഹകരണവും കിട്ടിയേ മതിയാകൂ. ഇന്ത്യയിലെ ചില രാഷ്ട്രീയ പാർട്ടികളുടെ നേതൃത്വത്തിൽ നടക്കുന്ന ദളിതരുടെ രാഷ്ട്രീയ മുന്നേറ്റങ്ങൾക്ക് തടയിടാനും, ദളിതന് 'ഹിന്ദുത്വ' പരിവേഷം ചാർത്തിക്കൊടുക്കേണ്ടത് ആവശ്യമാണ്. ദളിതർക്കും ഗോത്രവർഗക്കാർക്കും പാർശ്വവത്ക്കരിക്കപ്പെട്ട മറ്റു ജനവിഭാഗങ്ങൾക്കും അവർ 'കീഴാള'രല്ല; മനുഷ്യരെന്ന നിലയിൽ സമന്മാരും ദൈവത്തിന്റെ മക്കളുമാണെന്ന ബോധം പകരുന്ന ക്രിസ്ത്യൻ മിഷനറിമാരോടുള്ള വിദ്വേഷത്തിനു മുഖ്യകാരണവും മറ്റൊന്നല്ല.'ഘർ വാപസി'യുടെ രാഷ്ട്രീയം ഏതൊരാൾക്കും മനസ്സിലാക്കാവുന്നത്ര വ്യക്തമാണ്.







# ഘർവാപസി





**റവ. ഡോ. ജേക്കബ് നാലുപറയിൽ**
ചീഫ് എഡിറ്റർ, കാരുണികൻ മാസിക

ഗുജറാത്തിലെ ഒരു ഗ്രാമം. അഹമ്മദാബാദിൽ നിന്നും 350 കി. മീറ്റർ അകലെ. ആളിക്കത്തുന്ന ഒരു ചിതയക്കു ചുറ്റും ഏകദേശം 200 പേരോളം ഒരുമിച്ചു കൂടിയിരിക്കുന്നു. സാവധാനം ഓരോരുത്തരായി എഴുന്നേറ്റ് അവരുടെ കഴുത്തിലെ കുരിശും കാശുരൂപവും ഊരിയെടുത്ത് ചിതയിലേക്ക് എറിയുന്നു. അങ്ങനെ ക്രിസ്ത്യൻ പ്രതീകങ്ങൾ ഉപേക്ഷിച്ചു തിരിച്ചു വരുന്നവർക്ക് ശ്രീരാമന്റെ രൂപമുള്ള മാലകൾ സംഘാടകർ കൈമാറുന്നു.

ഘർ വാപസിയുടെ ഒരു രംഗമാണ് മുകളിൽ വിവരിച്ചത്. അതും ഗുജറാത്തിൽ പ്രധാനമന്ത്രിയുടെ സംസ്ഥാനത്ത് നടന്നത്. വി.എച്ച്.പി. പറഞ്ഞത് ആദിവാസികളെ അവരുടെ മാതൃമതമായ ഹിന്ദുത്വത്തിലേക്ക് തിരികെ കൊണ്ടുവരികയായിരുന്നു എന്നാണ്.

വടക്കേ ഇന്ത്യയിൽ മാത്രമല്ല ഘർവാപസി നടക്കുന്നത്. ഇങ്ങ് തെക്ക് കർണ്ണാടകയിലും തമിഴ്നാട്ടിലും, ആന്ധ്രയിലും എന്തിന് കേരളത്തിൽ വരെ ഘർവാപസി നടന്നുകഴിഞ്ഞു. ഇത് കുറിക്കുന്നത് ജനുവരി 29-നാണ്. ബംഗാളിലെ സൂരിക്ക് അടുത്തുള്ള ഖർമാദംഗാ ഗ്രാമത്തിൽ 100-ൽ അധികം ആദിവാസി ക്രിസ്ത്യാനികളെ ഇന്നലെ ഘർവാപസി വഴി ഹിന്ദുക്കളാക്കി മാറ്റിയെന്നാണ് പത്രവാർത്ത.

**എന്താണ് ഘർവാപസി?**

കഴിഞ്ഞ നബിദിനത്തിൽ ഹൈദ്രാബാദിന്റെ എം. പി. അസാദുദീൻ വൊയ്സി പ്രസംഗിക്കുകയായിരുന്നു. "ഘർവാപസി എന്നാൽ 'സ്വന്തം വീട്ടിലേക്ക് തിരിച്ചു വരുക. 'അതായത് ഇസ്ലാമെന്ന സ്വന്തം മാതൃഗൃഹത്തിലേക്ക്". തുടർന്ന് അദ്ദേഹം വിശദീകരിച്ചു. "എല്ലാ കുഞ്ഞുങ്ങളും മുസ്ലീമായിട്ടാണ് ജനിക്കുന്നത്. അതിനുശേഷം മാതാപിതാക്കളും സമൂഹവുമാണ് അവരെ മറ്റു മതങ്ങളിലേക്ക് മാറ്റുന്നത്".

ഇത് കേട്ടപ്പോൾ ഞെട്ടിയത് വി.എച്ച്.പി.യും, ആർ.എസ്സ്.എസ്സുമായിരിക്കും. ഘർവാപസിക്ക് ഇതുപോലൊരു വ്യാഖ്യാനം അവരാരും സ്വപ്നത്തിൽ പോലും പ്രതീക്ഷിച്ചിട്ടുണ്ടാവില്ല!

കഴിഞ്ഞ ക്രിസ്മസിനോട് അനുബന്ധിച്ചാണ് ഹിന്ദുത്വവാദികൾ ഘർവാപസിക്ക് തുടക്കമിട്ടത്. ഇന്ത്യക്കാരെല്ലാം ജന്മം കൊണ്ട് ഹിന്ദുക്കളാണ്. അതിനാൽ ഇന്ത്യയിലെ അഹൈന്ദവരെല്ലാം അവരുടെ മാതൃഭവനമായ ഹിന്ദുമതത്തിലേക്ക് തിരികെ വരണം. ഇതാണ് ഘർവാപസിയുടെ മർമ്മം. എന്നാൽ ഇതൊന്നുമല്ല അവരുടെ മുഖ്യ ലക്ഷ്യമെന്നാണ് കേൾക്കുന്നത്. ഘർവാപസി ഉയർത്തി വിടുന്ന തർക്ക വിതർക്കത്തിലൂടെ ഹൈന്ദവവോട്ടുബാങ്കിന്റെ ഏകീകരണമാണ് അവർ ലക്ഷ്യമിടുന്നതെന്ന്!

ഉത്തർപ്രദേശിൽ ഘർ വാപസിക്കായി ബി.ജെ.പി. ധനശേഖരണം നടത്തുന്നുവെന്ന് വാർത്തയുണ്ടായിരുന്നു. വീട്ടിലേക്കു തിരിച്ചുവരുന്നതിന് ഒരു മുസ്ലീമിന് 5 ലക്ഷം രൂപയും, ക്രിസ്ത്യാനിക്ക് 2 ലക്ഷം രൂപയും പ്രതിഫലമെന്നാണ് വാർത്ത

(എന്തേ പന്തിയില് ഇതുപോലൊരു പക്ഷപാതമെന്ന് കളിയാക്കി ചോദിക്കുന്ന സോഷ്യൽ മീഡിയാക്കാരുമുണ്ട്).

**ഏതാണ് വീട്?**

വീട്ടിലേക്ക് തിരിച്ചു വരുക എന്നു പറയുമ്പോൾ ആദ്യചോദ്യം, 'ഏതാണ് വീട്' എന്നതാണ്. മഹാരാഷ്ട്രയിലെ ഒബിസി വിഭാഗങ്ങളുടെ കൂട്ടായ്മ തങ്ങളുടെ പൂർവ്വമതമായ ബുദ്ധമതത്തിലേക്ക് പോകാൻ ആൾക്കാരെ സംഘടിപ്പിക്കുകയാണ്. 6000 -പേർ ഇതിനകം തയ്യാറായിക്കഴിഞ്ഞുവെന്നാണ് അവരുടെ അവകാശവാദം. 2016 ഒക്ടോബർ ആകുമ്പോഴേക്കും 5 ലക്ഷം പേരെ സംഘടിപ്പിക്കുകയാണ് അവരുടെ ലക്ഷ്യം. ഹിന്ദുമതം ശക്തിപ്പെടുന്നതിനു മുമ്പ് ബുദ്ധമതമായിരുന്നു ഇന്ത്യയിലെ പ്രബല മതം. അവരുടെ പൂർവ്വികരൊക്കെ ബുദ്ധമതക്കാരായിരുന്നുവെന്നാണ് അവരുടെ വാദം.

പൊതുവിൽ തെക്കേ ഇന്ത്യയിലെയും, പ്രത്യേകിച്ച് തമിഴ്നാട്ടിലെയും ദ്രാവിഡ ജനത അവരുടെ സ്വന്തം വീടിന് അവകാശവാദം ഉന്നയിച്ചാലോ? ഇന്ത്യ മുഴുവൻ ഒരു കാലത്ത് ദ്രാവിഡരുടേതായിരുന്നു. ആര്യൻമാരാണ് ഇവിടെ അധിനിവേശം നടത്തിയ വരത്തൻമാർ അതിനാൽ ആര്യൻമാർ ഇന്ത്യ വിട്ടുപോകണമെന്നു ദ്രാവിഡർ വാദിച്ചാൽ വി.എച്ച്.പി.ക്കാരുടെയും ആർ.എസ്.എസു.കാരുടെയും ഗതി ഇറാഖിലോ ഇറാനിലോ ചെന്നവസാനിക്കില്ലേ?

ഏറ്റവും പ്രധാനപ്പെട്ട ചോദ്യം മറ്റൊന്നാണ്. ഇന്ത്യയിൽ പൗരത്വമുള്ളവരുടെ മാതൃഭവനം നിശ്ചയിക്കാൻ വി.എച്ച്.പിക്കും ബജരംഗ്ദളിനും ആര് അധികാരം നല്കി? ആർ.എസ്.എസുകാരന്റെ വീട് തീരുമാനിക്കാൻ ജമായത്ത് ഇസ്ലാമിക്ക് അധികാരമില്ലാത്തതുപോലെ, തിരിച്ച് ജമായത്ത് ഇസ്ലാമിക്കാരന്റെ വീട് തീരുമാനിക്കാൻ ആർ.എസ്.എസുകാരനും അധികാരമില്ല. ഇന്ത്യൻ പൗരൻമാരെന്ന നിലയിൽ രണ്ടു പേരും തുല്യരെന്ന നിയമവാഴ്ചയെങ്കിലും ഇവിടെ മിനിമം അനുവദിക്കപ്പെടണം.

ഈ ഭൂമിയിൽ എല്ലാവരും മനുഷ്യരായിട്ടാണ് ജനിക്കുന്നത്. നമ്മുടെ സ്വന്തം നാടായ ഭാരതത്തിലും അങ്ങനെതന്നെ. ഇതൊരു പ്രപഞ്ചസത്യമാണ്. ആരും ഇവിടെ ഹിന്ദുവായും മുസ്ലീമായും ക്രിസ്ത്യാനിയായും ജനിക്കുന്നില്ല. പിന്നീട് ജനനശേഷം മാതാപിതാക്കളാണ് അവരുടെ കുട്ടിയെ അവരുടെ മതം പരിശീലിപ്പിക്കുന്നത്. ഇതൊരു പതിവു രീതി. അതിനപ്പുറത്ത് മതവിശ്വാസം വ്യക്തിപരമായ തിരഞ്ഞെടുപ്പിന്റെയും തീരുമാനത്തിന്റെയും വിഷയമായി തന്നെ നില്ക്കണം. നിർബന്ധിച്ചോ പ്രചോദിപ്പിച്ചോ മതപരിവർത്തനം നടന്നുവെന്ന് ആരോപണമുള്ളിടത്ത് എല്ലാ മതപ്രതിനിധികളും ഉൾപ്പെട്ട ഒരു നിഷ്പക്ഷ കമ്മിറ്റി അന്വേഷണം നടത്തുന്നതായിരിക്കും ഉചിതം.

**നിയമവാഴ്ച**

സർക്കാർ പ്രോത്സാഹനത്തോടെ ഭാരതത്തിൽ പടർന്നു പിടിക്കുന്ന ഘർവാപസിയുടെ മുന്നിൽ ക്രൈസ്തവരുടെയും മറ്റു ന്യൂനപക്ഷങ്ങളുടെയും പ്രതികരണം എന്തായിരിക്കണം?

ആദ്യം നമ്മൾ ഉറപ്പാക്കേണ്ടത് നിയമവാഴ്ചയാണ്. ഈ രാജ്യത്ത് ഒരു ഒരു നിയമമുണ്ടെങ്കിൽ



അതിന്റെ സംരക്ഷണം എല്ലാ പൗരന്മാർക്കും ലഭ്യമാകുന്നുവെന്ന് ഉറപ്പാക്കണം. നിയമത്തിന്റെ മുമ്പിൽ ഇന്ത്യൻ പൗരന്മാരെല്ലാം തുല്യരാണ്. എല്ലാവർക്കും തുല്യ അവകാശമുള്ളവരാണ്. "ഏതു മതവിശ്വാസിയാണെങ്കിലും. ഈ കാര്യം നടപ്പിലാക്കുന്നുവെന്ന് ഉറപ്പു വരുത്തന്നതിന് നമ്മൾ ജാഗരൂകരായിരിക്കണം..

ഇന്ത്യയിലെ നിയമവാഴ്ചയുടെ അടിസ്ഥാനം ഇന്ത്യൻ ഭരണഘടനയാണ്. നമ്മുടെ ഭരണഘടന എല്ലാ പൗരന്മാർക്കും കൊടുക്കുന്ന അവകാശങ്ങൾ ഇവിടെ സംരക്ഷിക്കപ്പെടണം. ഒരുവന് ഹിന്ദുവായാലും, ക്രിസ്ത്യാനിയായാലും മുസ്ലീമായാലും ഭരണഘടന നല്കുന്ന മതാവകാശവും എല്ലാ ഇന്ത്യക്കാർക്കും ഒരേപോലെ ലഭ്യമാക്കണം.

**മതപരിവർത്തനം?**

മതപരിവർത്തനത്തെക്കുറിച്ച് സംശയാതീതമായ നിലപാട് പരസ്യമായി നമ്മൾ വ്യക്തമാക്കേണ്ടിയിരിക്കുന്നു. നിർബന്ധിത മതപരിവർത്തനത്തിന് നമ്മൾ എതിരാണ്. നമ്മൾ അത് ചെയ്യില്ല; ചെയ്യുന്നത് പ്രോത്സാഹിപ്പിക്കില്ല. അതുതന്നെയാണ് പ്രലോഭിച്ചുകൊണ്ടുള്ള മതപരിവർത്തനത്തിന്റെ കാര്യത്തിലും. ഇതിലേതിലെങ്കിലും മൂന്ന് കാലങ്ങളിൽ നമുക്ക് വീഴ്ച പറ്റിയിട്ടുണ്ടെങ്കിൽ അതിന് ഭാരതീയ സമൂഹത്തോട് മാപ്പു ചോദിക്കുന്നതിനു നാം മടി കാണിക്കേണ്ട കാര്യമുണ്ടെന്നു തോന്നുന്നില്ല. അനുരജ്ഞനത്തിന്റെയും മുറിവുണക്കലിന്റെയും പാതയിൽ നെൽസൺ മണ്ടേലയും സൗത്ത് ആഫ്രിക്കയും സ്വീകരിച്ച പാത ഭാരതീയർക്കെല്ലാം മാതൃകയാക്കാവുന്നതാണ്. ഏതായാലും അത്രയും രൂക്ഷമായ വർഗീയ നൊമ്പരങ്ങളിലൂടെയൊക്കെ നാം കടന്നു പോയിട്ടുണ്ടല്ലോ?

മതംമാറ്റം വ്യക്തിപരമായ കാര്യമായിത്തന്നെ നിലനിർത്തുന്നതാണ് നല്ലത്. അതാണ് മാന്യതയും. മതമേത്വേണമെന്ന് ഓരോ വ്യക്തിയും തീരുമാനിക്കട്ടെ. അതനുസരിച്ച് ജീവിക്കാൻ അയാളെ അനുവദിക്കുക.

**സുവിശേഷത്തിന്റെ മാനുഷികമുഖം**

യേശുവിന്റെ മാനിഫെസ്റ്റോ എന്നറിയപ്പെടുന്ന സുവിശേഷഭാഗം ലൂക്കാ 4:18-19 ആണ്. പരസ്യജീവിതത്തിന് തൊട്ടുമുമ്പ് നസ്രത്തിലെ സിനഗോഗിൽ അവൻ നടത്തുന്ന പ്രഖ്യാപനമാണിത്. "കർത്താവിന്റെ ആത്മാവ് എന്റെ മേലുണ്ട്. എന്തെന്നാൽ ദരിദ്രരെ സുവിശേഷം അറിയിക്കാൻ അവൻ എന്നെ അഭിഷേചിച്ചിരിക്കുന്നു". തുടർന്ന് ആരാണ് ദരിദ്രരെന്നും അവർക്കുള്ള സദ്വാർത്ത എന്താണെന്നും വിശദീകരിക്കപ്പെടുന്നു. "ബന്ധിതർക്ക് മോചനവും അന്ധർക്ക് കാഴ്ചയും പ്രഘോഷിക്കാനും അടിച്ചമർത്തപ്പെട്ടവരെ മോചനത്തിലേക്കു നയിക്കാനും.... അവൻ എന്നെ അയച്ചിരിക്കുന്നു" (ലൂക്കാ 4:18-19).

സ്വന്തം ജീവിതത്തിൽ ചെയ്യാൻ പദ്ധതിയിട്ടിരുന്നതിന്റെയെല്ലാം സംക്ഷിപ്ത രൂപമാണിത്. ദരിദ്രരോടുള്ള സ്നേഹവും അവർക്ക് വേണ്ടിയുള്ള ജീവിതസമർപ്പണവുമാണ് ക്രിസ്തുജീവിതത്തിന്റെ രത്നച്ചുരുക്കം. അപ്പോൾ ക്രിസ്തുശിഷ്യരുടെ ജീവിതത്തിന്റെ കേന്ദ്രവും മറ്റൊന്നാകാൻ പാടില്ല. ദരിദ്രരോടുള്ള സമർപ്പണവും അവരുടെ ദാരിദ്ര്യത്തിന്റെ മേഖലകൾ അകറ്റി അവയ്ക്ക് നല്ല വാർത്തയായി മാറുവാനുള്ള പരിശ്രമവുമായിരിക്കണം എല്ലാ ക്രിസ്ത്യാനികളുടെയും പ്രത്യേകിച്ച് മിഷനറിമാരുടെയും ജീവിതലക്ഷ്യം. ഇതായിരിക്കണം ഓരോ മിഷനറിമാരുടെയും സുവിശേഷപ്രഘോഷണം. അതായത് മനുഷ്യാവകാശങ്ങൾക്ക് വേണ്ടിയുള്ള സമർപ്പണവും സമരവും ജീവിതവുമാണ് ക്രിസ്തീയ ദൗത്യമെന്നു വരുന്നു, ക്രിസ്ത്യൻ മിഷൻ പ്രവർത്തനമെന്നു വരുന്നു.

ഭാരതത്തിലെ ഗ്രാമങ്ങളിലും ആദിവാസി ഊരുകളിലും മനുഷ്യാവകാശ ലംഘനങ്ങൾ അനവധിയാണ്. ഗ്രാമങ്ങളിൽ മാത്രമല്ല നഗരങ്ങളിലും മെട്രോകളിലും ഇത് കൂടിക്കൂടി വരികയാണ്. സമൂഹത്തിന്റെ പുറമ്പോക്കുകളിൽ കഴിയുന്നവരെ ശ്രദ്ധിക്കാതെ സർക്കാരും മുഖ്യധാരാ സമൂഹവും ആഗോള വികസനത്തിന്റെ പുറകേ പോകുന്ന കാഴ്ചയാണ് നാം കാണുന്നത്.

ഈ സാഹചര്യത്തിലാണ് ഭാരത്തിലാകമാനം ദരിദ്രർക്കും, നിരക്ഷർക്കും, നീതി നിഷേധിക്കപ്പെട്ടവർക്കും വേണ്ടിയുള്ള മനുഷ്യാവകാശ പ്രവർത്തനങ്ങൾക്കും സമരങ്ങൾക്കുമായി നമ്മുടെ മിഷൻപ്രവർത്തനം റീഫോക്കസ് ചെയ്യാനുള്ള സംഘടിത ശ്രമം സഭ നടത്തേണ്ടത്. ക്രിസ്തുവിന്റെ സുവിശേഷ വേലയിലേക്കുള്ള തിരിച്ചുപോന്നുതന്നെയായിരിക്കാം അത്.

ഇത്തരമൊരു ക്രമീകരണത്തിനും, ബോധവത്ക്കരണത്തിനും, അതിന്റെ സംഘടിതമായ നടത്തിപ്പിനും സഭാനേതൃത്വം മുൻകൈയ്യെടുത്ത് പ്രവർത്തിക്കേണ്ടിയിരിക്കുന്നു. ഇതിനായി പ്രാദേശിക തലത്തിലും, സംസ്ഥാനതലത്തിലും, ദേശീയതലത്തിലും ആലോചനകളും, ചർച്ചകളും സംഘടിപ്പിക്കണം. മനുഷ്യാവകാശത്തിനും സാമൂഹ്യനീതിക്കുമായി സമാനമനസ്ക്കരായ സകലരോടും കൈകോർക്കുന്ന സമീപനവും നാം സ്വീകരിക്കണം. അപ്പോൾ ക്രിസ്തുവിന്റെ യഥാർത്ഥ സുവിശേഷം ഭാരതത്തിൽ പടർന്നു കയറുന്നത് നമ്മുടെ കണ്ണുകൾ കൊണ്ട് നമുക്ക് കാണാനാവും. നന്മയുടെയും

**ക്രൈസ്തവ സ്ഥാപനങ്ങൾ**

മുകളിൽ പറഞ്ഞ മനുഷ്യാവകാശ പ്രവർത്തനങ്ങളുടെ പരിശീലന കളരിയായി നമ്മുടെ വിദ്യാഭ്യാസ സ്ഥാപനങ്ങളെ നാം മാറ്റിയെടുക്കണം. സാഹോദര്യത്തിനു വേണ്ടി അധ്വാനിക്കുന്നതിനുള്ള പരിശീലനം നമ്മുടെ സ്കൂളുകളിലേയും കോളേജുകളിലേയും

വിദ്യാർത്ഥികൾക്ക് ലഭിക്കുന്നുണ്ടെന്ന് നാം ഉറപ്പുവരുത്തണം. യേശുക്രിസ്തു വിഭാവനം ചെയ്ത സാഹോദര്യ തുല്യതയുടെ സമൂഹം സൃഷ്ടിക്കുന്ന പൗരൻമാരെ വാർത്തെടുക്കുന്ന മൂശകളായി നമ്മുടെ വിദ്യാഭ്യാസ സ്ഥാപനങ്ങൾ മാറണം.

അതോടൊപ്പം ദരിദ്രസ്നേഹവും സാമൂഹ്യനീതിയും നടപ്പിലാക്കുന്ന മാതൃകാ സ്ഥാപനങ്ങളുമായി നമ്മുടെ വിദ്യാഭ്യാസ സ്ഥാപനങ്ങളും ആശുപത്രികളും മാറണം. ഇവ രണ്ടും ഭാരതത്തിൽ കത്തോലിക്കാ സഭയുടെ ഏറ്റവും വലിയ ശക്തിയാണെന്ന കാര്യം നാം മറക്കരുത്. നമ്മുടെ സ്ഥാപനങ്ങളെ ഈ ലക്ഷ്യത്തിൽ നിലനിർത്തുന്നതിന് സി.ബി.സി.ഐ. തലത്തിൽ മോണിറ്ററിംഗ് സംവിധാനവും ഉണ്ടാകേണ്ടിയിരിക്കുന്നു.

**മാധ്യമപ്രവർത്തനം**

നടക്കുന്നതല്ല, റിപ്പോർട്ട് ചെയ്യപ്പെടുന്നതാണ് ഇന്നത്തെ സത്യം. ഇന്നത്തെ ടിവിയിലും ഇന്നത്തെ പത്രത്തിലും ഞാൻ കാണുന്നതും കേൾക്കുന്നതുമാണ് എന്റെ ഇന്നത്തെ സത്യം. ഈ യാഥാർത്ഥ്യം അടുത്തകാലത്ത് ഏറ്റവും ഫലപ്രദമായി ഉപയോഗിച്ച വ്യക്തി പ്രധാനമന്ത്രി നരേന്ദ്രമോദി തന്നെയാണ്.

ഈ രംഗത്താണ് ക്രൈസ്തവർ തങ്ങളുടെ അലസത കൈവെടിയേണ്ടത്. ഭാരതത്തിലെ ക്രൈസ്തവരിൽ ഭൂരിപക്ഷവും ഗ്രാമങ്ങളിൽ കഴിയുന്നവരാണ്. അവരിൽ മഹാഭൂരിപക്ഷവും ദലിതരും ആദിവാസികളും പിന്നോക്കക്കാരുമാണെന്ന സത്യവും സഭാനേതൃത്വം മറക്കാതിരിക്കണം. പോരാ എല്ലാ ദിവസവും രാവിലെയും വൈകുന്നേരവും സഭാനേതാക്കൻമാർ തങ്ങളോടു തന്നെ ഈ സത്യം ഉരുവിട്ടു പറയണം.

അങ്ങനെ ഗ്രാമങ്ങളിലും പിന്നോക്കാവസ്ഥയിലും ഒറ്റപ്പെട്ടു കഴിയുന്ന ക്രൈസ്തവരാണ് ഘർവാപസി മൂലം ഏറ്റവും അധികം പീഡിപ്പിക്കപ്പെടുന്നത്. അങ്ങനെ പീഡിപ്പിക്കപ്പെടുന്ന സഹോദരങ്ങളോട് ഐക്യദാർഢ്യം പ്രകടിപ്പിക്കാനും അവരുടെ ചെറുത്ത് നില്പിന് നേതൃത്വം കൊടുക്കാനും സഭാനേതൃത്വത്തിന് ധാർമ്മികമായ കടമയുണ്ട്.

അനീതിക്കെതിരെയുള്ള ചെറുത്തു നില്പ്പിന്റെ തുടക്കം അത് റിപ്പോർട്ട് ചെയ്യപ്പെടുന്നിടത്താണ്. അതുകൊണ്ടുതന്നെ ഭാരതത്തിന്റെ ഏതു കോണിൽ നിർബന്ധിത ഘർ വാപസിയോ സമാന കാര്യങ്ങളോ നടന്നാൽ അത് റിപ്പോർട്ടു ചെയ്യാനുള്ള നെറ്റ്വർക്ക് സഭാ നേതൃത്വം ക്രമീകരിക്കണം. ഇതിനുള്ള ചില ശ്രമങ്ങൾക്ക് തുടക്കം കുറിച്ചിട്ടുണ്ട്. അത് ത്വരിതപ്പെടുത്തണം. ഈ കാര്യത്തിൽ സി.ബി.സി.ഐ.യുടെ മാധ്യമ കമ്മീഷനും, നിസ്കോർട്ടും ഉണർന്നു എഴുന്നേൽക്കേണ്ട കാലം അതിക്രമിച്ചുവെന്ന് വേദനയോടെ വിമർശിക്കുന്ന സഭാസ്നേഹികളുണ്ട്.

ഇറാഖിൽ ഇസ്ലാമിക സ്റ്റേറ്റ് തീവ്രവാദികൾ മൃഗീയ അക്രമപരമ്പര അഴിച്ചു വിടുന്നത് ഈ കാലഘട്ടത്തിൽ തന്നെയാണ്. കഴിഞ്ഞ നൂറ്റാണ്ടിന്റെ ആദ്യപകുതിയിൽ ഹിറ്റ്ലർ ഒരു നാടിനെ മുഴുവൻ നരഹത്യയുടെ ക്രൂരതയിലേക്ക് കൂട്ടിക്കൊണ്ടുപോയതും നാം മറക്കാതിരിക്കുക.







# ഘർ വാപ്പസിയും
# പ്രധാനമന്ത്രിയുടെ മൗനവും



ബോബി എബ്രഹാം



ആവശ്യത്തിലേറെ സംസാരിക്കാറുള്ള പ്രധാനമന്ത്രി നരേന്ദ്ര മോദി ചില കാര്യങ്ങളിൽ മൗനം പാലിക്കുന്നത് ജനങ്ങളെ ആശങ്കയിലാഴ്ത്തുന്നുണ്ട്. ഡൽഹിയിൽ ക്രൈസ്തവ ആരാധനാലയങ്ങൾ ആക്രമിക്കപ്പെട്ടപ്പോൾ മോദിക്ക് ഒന്നും പറയാനില്ലായിരുന്നു. അതിനു മുമ്പ് ഘർ വാപ്പസി എന്ന പേരിൽ ചില നാടകങ്ങൾ അരങ്ങേറിത്തുടങ്ങിയപ്പോഴും മോദി മൗന വൽമീകത്തിലായിരുന്നു. ഓർക്കണം ഗോധ്രയും തുടർ സംഭവങ്ങളും ഉണ്ടായപ്പോഴും മോദി മൗനത്തിലായിരുന്നു. ആവശ്യത്തിലേറെ സംസാരിക്കുന്നവർ ചിലപ്പോൾ അബദ്ധവും വിളിച്ചുപറഞ്ഞേക്കാം. പക്ഷേ മോദി അങ്ങനെ അബദ്ധമൊന്നും വിളിച്ചുപറയുന്ന കൂട്ടത്തിലല്ല. മാത്രമല്ല, കാര്യങ്ങൾ പഠിച്ചുപറയുന്ന ആളാണ് താനും. മംഗൾയാൻ ദൗത്യം വിജയിച്ചപ്പോൾ ഐ.എസ്.ആർ.ഒ.യിലെ ശാസ്ത്രജ്ഞരെ അഭിസംബോധന ചെയ്തത് ഓർക്കുക. എത്ര ഭംഗിയായാണ് ആ ശാസ്ത്ര ദൗത്യത്തെപ്പറ്റി മോദി പറഞ്ഞുവച്ചത്. ഏതു സാധാരണക്കാരനും മനസ്സിലാകുന്ന ഭാഷ. എന്നിട്ടും അദ്ദേഹമെന്തേ ഈ രണ്ടു വിഷയങ്ങളിലും മൗനം പാലിച്ചത്?. ഉത്തരം അറിയണമെങ്കിൽ അതിനു പിന്നിലെ രാഷ്ട്രീയത്തിലേക്കും കടക്കണം.

അടിസ്ഥാനപരമായി ഇന്ത്യ ഒരു ഹിന്ദുമത രാഷ്ട്രമാണോ? ആണെന്നു ചിന്തിക്കുന്നവരുണ്ടാകാം. എന്നാൽ സത്യമതല്ല. ക്ഷേത്രാരാധനയിൽ വിശ്വസിക്കുന്ന ജനകോടികൾ ഇന്ത്യയിലുണ്ട്. അവരെ പൊതുവേ ഹിന്ദുക്കൾ എന്ന് വ്യവഹരിക്കപ്പെടുന്നു. എന്നാൽ ഇന്ന് ഹിന്ദുക്കൾ എന്ന് കരുതപ്പെടുന്നവരിൽ ബഹു ഭൂരിപക്ഷത്തിനും ക്ഷേത്രാരാധനയ്ക്ക് അനുവാദം കിട്ടിയിട്ട് കാലമേറെയൊന്നും ആയിട്ടില്ല. ഈ ആധുനിക കാലത്തും ദളിതനും സവർണനും വേറേ വേറെ ആരാധാനാലയങ്ങൾ ധാരാളമായുണ്ട്.

ഇതേസമയം ഹിന്ദുത്വം എത് ഒരു ജീവിതരീതി കൂടിയാണെന്നത് കണക്കിലെടുക്കണം. ഉദാഹരണത്തിന് ഇന്ത്യയിലെ മുസ്ലിങ്ങളെ നോക്കുക. അവരിൽ പലരും പല കാര്യങ്ങളിലും ഇപ്പോഴും ഭാരതീയമായ രീതികൾ തന്നെ അവലംബിക്കുന്നവരാണ്. കേരളത്തിലെ മുസ്ലീംങ്ങളിൽ പലരും വീടുകളിൽ നിലവി

ളക്ക് കത്തിക്കുന്നു. ഗൃഹനിർമാണ രീതിയിൽ മിക്ക മതക്കാരും തമ്മിൽ വലിയ വ്യത്യാസമൊന്നു മില്ല. പഞ്ചാംഗം നോക്കുന്നു. ദേശീയോൽസവങ്ങൾ ആഘോഷിക്കുന്നതിൽ എല്ലാവരും ഒരുമിച്ചുണ്ട്. ഓണം മഹാബലിയെയും വിഷ്ണുവിന്റെ അവതാരമായ വാമനനെയും പറ്റിയുള്ള ഓർമയാണെങ്കിലും എല്ലാവരും അത് ആഘോഷിക്കുന്നത് ദേശീയോത്സവം എന്ന നിലയിലാണ്. അതായത് ഇന്ത്യയെ യഥാർഥത്തിൽ കോർത്തിണക്കുന്നത് ഈ സാംസ്കാരിക ധാരയാണ്.

ഇതേ സമയം മതപരമായി ഇഷ്ടമുള്ള വിശ്വാസം പിന്തുടരാൻ എല്ലാവർക്കും അവകാശമുണ്ടുതാനും. അങ്ങനെ നോക്കുമ്പോൾ ഇന്ത്യയിൽ ഇന്നു പ്രചാരത്തിലിരിക്കുന്ന ഹിന്ദുമതം പൂർണാർഥത്തിൽ പിന്തുടരുന്ന എത്ര പേരുണ്ടാവും. ഹിന്ദു ആരാധനാലയങ്ങളിൽ ധൈര്യപൂർവം പോകാൻ അവകാശമുള്ള എത്ര പേരുണ്ടാവും? ഒരു ന്യൂനപക്ഷം എന്നേ ഉത്തരം പറയാനാവൂ. ഉത്തരേന്ത്യയിലും മറ്റും ഇന്നും ജാതി അതിന്റെ എല്ലാ വേരുകളും പടർത്തിയാണ് മുന്നേറുന്നത്. നമുക്ക് തൊട്ടടുത്ത തമിഴ് നാട്ടിൽ പോലും അയിത്തം അതിന്റെ എല്ലാ ശക്തിയോടെയും കൊടികുത്തിവാഴുന്നു. അങ്ങനെ നോക്കിയാൽ ബി.ജെ.പി.യുടെയും സംഘപരിവാർ സംഘടനകളുടെയും കണക്കുപ്രകാരമുള്ള ഹിന്ദു ജനകോടികളിൽ ഭൂരിപക്ഷവും ആ മതത്തിന്റെ കെട്ടുപാടുകൾക്ക് പുറത്താണെന്നു കാണാം. അതുകൊണ്ടാണല്ലോ ഹിന്ദു മിഷനറിമാരും ഗ്രാമ ഗ്രാമാന്തരങ്ങളിൽ ഹിന്ദുമതത്തെക്കുറിച്ചുള്ള അവബോധം പകർന്നു കൊടുക്കാൻ യത്നിക്കണ്ടിവരുന്നത്. സംഘപരിവാറിന്റെ മനസ്സിലുള്ള ദീർഘകാല പദ്ധതികൾ നടപ്പാകണമെങ്കിൽ ഈ അവസ്ഥ മാറിയേ തീരൂ. ഹിന്ദുമതത്തിലുണ്ടോ എന്നു ചോദിച്ചാൽ ഉണ്ട് എന്നും പൂർണമായി ഉണ്ടോ എന്ന് ഉറപ്പിച്ചു ചോദിച്ചാൽ പരുങ്ങുകയും ചെയ്യുന്ന അവസ്ഥ മാറണം എന്ന് അവർ കരുതുന്നു. എന്നാൽ ഇവർക്ക് സവർണ ഹിന്ദുക്കൾക്കുള്ള എല്ലാ അവകാശവും കൊടുക്കാനൊട്ടു താൽപര്യവുമില്ല.

ഈ സാഹചര്യത്തിലാണ് ഘർ വാപ്പസി എന്ന നൂതനാശയം പ്രാവർത്തികമാക്കുന്നത്. ഹിന്ദു ആരാധനാരീതികൾ പിന്തുടരുന്നവർ കാണിക്കുന്ന ഉച്ചനിചത്വം കാരണം പുതിയൊരു ജീവിതാന്തസ് തേടിപ്പോയ ബഹുഭൂരിപക്ഷത്തെയും ഹിന്ദു എന്ന ലേബലൊട്ടിച്ച കുപ്പിക്കുള്ളിലാക്കുക.അങ്ങനെ ഹിന്ദുരാഷ്ട്രമെ സങ്കൽപം യാഥാർഥ്യമാക്കുക. ജനാധിപത്യം പോലും അട്ടിമറിച്ച് പഴയ രാജവാഴ്ചക്കാലം തിരികെ കൊണ്ടുവരിക. നേപ്പാളിലെ ഹിന്ദുരാജാവിനു വേണ്ടി വി.എച്ച്.പി. ഒഴുക്കിയ കണ്ണീർ എത്രയായിരുന്നു എന്ന് മറക്കാറായിട്ടില്ല. നരേന്ദ്ര മോദി എന്ന പ്രധാനമന്ത്രിയുടെ ശരീര ഭാഷയിൽ പോലും ആ രാജകീയ സ്വഭാവമാണ് നിഴലിക്കുന്നത്. വർണാഭമായ പുതിയ പുതിയ വസ്ത്രങ്ങൾ, ഇംഗ്ലണ്ടിൽ തയ്യാറാക്കിയ 10 ലക്ഷത്തിന്റെ കോട്ട്. എന്നെ ഭയക്കുന്ന മുഖ്യമന്ത്രി വേണം എന്ന നിലപാട് തുടങ്ങി മോദി എന്ന അഭിനവ രാജാവ് അരങ്ങുതകർക്കുകയാണ് അങ്ങ് ഡൽഹിയിൽ. അപ്പോൾ ഘർ വാപ്പസി എന്ന അജണ്ടയ്ക്ക് അനുകൂല അന്തരീക്ഷം ഒരുങ്ങിയിരിക്കുന്നു. രാജാവിനെ വാഴിച്ച ആചാര്യന്മാർ അണിയറയിലിരുന്ന് തന്ത്രങ്ങൾ മെയ്യുന്നു. മോദിക്ക് മൗനം പാലിച്ചല്ലേ പറ്റൂ.

പക്ഷേ ഘർ വാപ്പസി എന്ന ആശയം എത്രത്തോളം പ്രായോഗികമാണ്? ചരിത്രത്തിന്റെ പിന്നാമ്പുറങ്ങളിലൂടെ അൽപം നടക്കാം. സ്വാമി വിവേകാനന്ദൻ കേരളത്തിൽ വന്ന് ഇവിടം ഒരു ഭ്രാന്താലയമാണ് എന്നു പറഞ്ഞു പോയിട്ട് ഒരു നൂറ്റാണ്ട് കടന്നുപോയിട്ടേ ഉള്ളൂ. കേരളത്തിൽ നിലനിന്ന കൊടിയ ജാതിവിവേചനമാണ് അദ്ദേഹത്തെക്കൊണ്ട് ഇതു പറയിച്ചത്. തൊട്ടുകൂടാത്തവർ, തീണ്ടിക്കൂടാത്തവർ, ദൃഷ്ടിയിൽ പെട്ടാലും ദോഷമുള്ളോർ എന്നായിരുന്നു ആ കാലത്തെപ്പറ്റി നമ്മുടെ മനസ്സിൽ ആദ്യം കടന്നുവരുന്ന ചിത്രം. മറക്കുടയ്ക്കുള്ളിൽ മറഞ്ഞ് മുന്നിൽ മണികിലുക്കിപോകുന്നവരുടെ ബലത്തിൽ മാത്രം പുറത്തിറങ്ങുന്ന അന്തർജനങ്ങൾ.. വഴി നടക്കാൻ പോലും അവകാശമില്ലാത്ത അവർണ ജനലക്ഷങ്ങൾ.. ക്ഷേത്രത്തിൽ കടക്കാൻ പോയിട്ട് ക്ഷേത്രത്തിനു മുന്നിലൂടെ പോകാൻ പോലും അവകാശമില്ലാത്തവർ.. മുറ്റത്ത് കുഴികുത്തി അതിൽ ഇലച്ചീന്തിട്ട് കഞ്ഞി കുടിക്കാൻ മാത്രം അവകാശമുള്ളവർ, തമ്പ്രാൻ എന്നു വിളിച്ചില്ലെങ്കിൽ ക്രൂരമർദനം ഏൽക്കേണ്ടി വരുന്നവർ.. അങ്ങനെ നോക്കിയാൽ അവരൊക്കെ ഏതു മതവിശ്വാസികളായിരുന്നു?. ശിവനോ വിഷ്ണുവോ, ബ്രഹ്മാവോ അവർക്ക് ദൈവ



ങ്ങളല്ലായിരുന്നു. മരവും കല്ലും എശക്കി അമ്മനും (യക്ഷി) മാടനും മറുതയും ഒക്കെ ആയിരുന്നു ആ പാവങ്ങൾക്ക് ആരാധനാ മൂർത്തികൾ. ഇന്നും തിരുവനന്തപുരം ഭാഗത്ത് യശക്കി അമ്മൻ കോവിലുകൾ ധാരാളമുണ്ട്. സവർണരുടെ അമ്പല പരിസരത്ത് കടക്കാൻ ഈഴവർക്കു പോലും അവകാശമുണ്ടായിരുന്നില്ല.

ഈ സാഹചര്യം കണ്ടുവളർന്ന ശ്രീനാരായണ ഗുരു ശിവപ്രതിഷ്ഠ നടത്തിയപ്പോൾ സവർണരുടെ എതിർപ്പുയർന്നു. അപ്പോൾ ഈഴവ ശിവനെയാണ് നാം പ്രതിഷ്ഠിച്ചത് എന്നു പറഞ്ഞാണ് അദ്ദേഹം ആ എതിർപ്പിനെ മറി കടന്നത്. ഈഴവരുടെ സ്ഥിതി ഇതായിരുന്നെങ്കിൽ അതിലും താഴെയുള്ളവരെ മനുഷ്യരായി പോലും കണക്കാക്കിയിരുന്നില്ല. പഠിക്കാൻ അവകാശമില്ലാത്ത മനുഷ്യർ. മാറു മറയ്ക്കാൻ അവകശമില്ലാത്ത സ്ത്രീകൾ. അവർക്ക് ഒരു മതത്തിന്റെയും പരിരക്ഷ ഇല്ലായിരുന്നു. അവർക്ക് പഠിക്കാനും വസ്ത്രം ധരിക്കാനും ഒക്കെ അവസരം കൊടുത്ത് ഒരു പുതിയ വിശ്വാസ പന്ഥാവിലേക്ക് നയിച്ചപ്പോൾ അവർക്ക് ഒരു പുതിയ ജീവിതാന്തസ് കൈവന്നു. ഓർക്കുക അവർ മതംമാറിയവരല്ല. അവർ ഒരു മതത്തിന്റെയും ഭാഗമല്ലായിരുന്നു. ആരാധനയ്ക്കു പോലും അവകാശമില്ലാത്തവർ. അവരുടെ സാഹചര്യം മാറിയതു കണ്ട വലിയ ജനസാമാന്യം അവരെ പിന്തുടരുമെന്നു തോന്നിയപ്പോൾ മാത്രമാണ് കേരളത്തിൽ ക്ഷേത്രപ്രവേശന വിളംബരം ഉണ്ടായതെന്നും കൂട്ടിവായിക്കുക.

ഇന്ത്യ ഒട്ടാകെ എടുത്താൽ ദളിതന്റെ അവസ്ഥ ഇതിലും ഭീകരമായിരുന്നു. ആണ്. നാളെയും ആയിരിക്കും. കാരണം അതു സഹസ്രാബ്ദങ്ങളായി തുടരുന്ന ഒരു ജീവിത രീതിയാണ്. ദളിതനെ അടക്കി നിർത്തുക. അവനെ ഭയപ്പെടുത്തി നിർത്തുക.. അത് സവർണ നിലനിൽപിന്റെ പ്രശ്നമാണ്. അംബേദ്കറെപ്പോലെയുള്ള മഹാ മനീഷികൾക്കുപോലും ആ അവസ്ഥയിൽ നിന്നു മോചനമില്ലായിരുന്നു. ബുദ്ധമതത്തിലാണ് അംബേദ്കർ ഒടുവിൽ അഭയം തേടിയത്. നമ്മുടെ തൊട്ടടുത്ത തമിഴ്നാട്ടിൽ ഇന്നും ദളിതനും സവർണനും പ്രത്യേക ഗ്രാമങ്ങളുണ്ട്. അവയെ തമ്മിൽ വേർതിരിക്കാൻ മതിലുകളും.

പ്രത്യക്ഷമായും പരോക്ഷമായും ഉള്ള ഇത്തരം മതിലുകൾക്കുള്ളിൽ നിന്നു രക്ഷപ്പെടാൻ മിക്കവരും ശ്രമിക്കും. മുഗൾ ഭരണകാലത്ത് ഇന്ത്യയിലെ വലിയൊരു വിഭാഗം മുസ്ലിംങ്ങളായി മാറി. അവരിൽ സ്വമേധയാ പുതിയ വിശ്വാസം സ്വീകരിച്ചവരും ബലമായി വിശ്വാസം അടിച്ചേൽപിക്കപ്പെട്ടവരുമുണ്ടാകാം. പക്ഷേ അവരിൽ ബഹുഭീരപക്ഷവും അധ:കൃതരായിരുന്നു. അവർ അടിച്ചമർത്തപ്പെട്ടവരായിരുന്നു. പിൽക്കാലത്ത് ക്രിസ്തുമതത്തിലേക്ക് ചേർക്കപ്പെട്ടവരിലും ബഹുഭൂരിപക്ഷവും സമൂഹത്തിലെ അധ:സ്ഥിത വർഗമായിരുന്നു. ഇങ്ങനെ അടിച്ചമർത്തപ്പെട്ടു കിടന്നവരുടെ ക്ഷേമം ഉറപ്പാക്കാനാണ് സർക്കാർ അവർക്ക് സംവരണം ഏർപ്പെടുത്തിയത്. ഹിന്ദുമതത്തിലെ ഉച്ചനീചത്വം കാരണം വലയുന്നവരുടെ ജീവിതാന്തസ് ഉയർത്തുക എന്ന ലക്ഷ്യത്തോടെ സ്വാതന്ത്ര്യാനന്തരം കുറഞ്ഞ കാലത്തേക്ക് ഏർപ്പെടുത്തിയ സംവരണം ഈ ഇരുപത്തൊന്നാം നൂറ്റാണ്ടിലും പിൻവലിക്കാൻ കഴിഞ്ഞിട്ടുമില്ല. അവർക്കു വേണ്ടി മുടക്കിയ കോടികളൊക്കെ എവിടെയോ പോയി മറഞ്ഞു.

എന്നാൽ ഈ ജനസമൂഹത്തിന് അറിവും തിരിച്ചറിവും നേടിക്കൊടുത്ത് അവർക്കിടയിൽ പ്രവർത്തിച്ചവർ അവരുടെ ജീവിത ശൈലിയിൽ തന്നെ വലിയ മാറ്റങ്ങൾ കൊണ്ടുവന്നു. അങ്ങനെയുള്ള നിസ്വാർഥരായ ആളുകളുടെ ആരാധനാ രീതികളും വിശ്വാസവും അവരിൽ ചിലർ സ്വീകരിച്ചു. പ്രലോഭിപ്പിച്ചിട്ടില്ല എന്നു തീർത്തു പറയാൻ കഴിയില്ല. പരിവർത്തനം ബിസിനസ് ആക്കിയവർ ഒരുപക്ഷേ അങ്ങനെ പ്രലോഭനങ്ങൾ വച്ചുനീട്ടിയിട്ടുണ്ടാവാം. നിനക്കു ഞാനിതു തരാം.. നീ എന്റെ ആളാകണം എന്ന പ്രലോഭനം. ആ പ്രലോഭനങ്ങൾക്ക് അതു കിട്ടിക്കൊണ്ടിരിക്കുന്ന കാലം വരെയേ ഉള്ളു ആയുസ്. എന്നാൽ അവനോടൊപ്പം ജീവിച്ച് പുതിയ ലോകത്ത് ജീവിക്കാൻ പ്രാപ്തരാക്കുന്നവർ അതിൽ നിന്നു വ്യത്യസ്തരാണ്. അവർ ആരെയും ബലമായി പുതിയ മതത്തിൽ ചേർക്കുന്നില്ല. ആഗ്രഹിച്ചുവരുന്നവരെ തടഞ്ഞുനിർത്തുന്നുമില്ല. ഇതാണ് ഇന്ത്യയിലെ യഥാർഥ മതപരിവർത്തനത്തിന്റെ ചരിത്രം.

ഘർ വാപ്പസിയിലേക്ക് വരും മുമ്പ് മറ്റുചില കാര്യങ്ങളും പരിശോധിക്കേണ്ടതുണ്ട്. ഇന്ത്യയിലെ ഹിന്ദു ഇതര വിഭാഗങ്ങൾ മറ്റേതോ രാജ്യത്തുനിന്നു വന്നവരാണെന്നാണ് സംഘപരിവാർ സംഘടനകൾ പൊതുവേ പ്രചരിപ്പിക്കുന്നത്. എന്നാൽ സത്യം എത്രയോ അകലെ. ആര്യാധിനിവേശം കെട്ടുകഥയാണെന്ന് സംഘപരിവാർ പ്രചരിപ്പിക്കുണ്ടെങ്കിലും അത് ഒരു യാഥാർഥ്യമാണെന്നാണ് ചരിത്രകാരന്മാർ വ്യക്തമാക്കുത്. അതായത് ആര്യന്മാരിലൂടെ പ്രചരിപ്പിക്കപ്പെട്ട മത സങ്കൽപങ്ങൾക്ക് ഏറിപ്പോയാൽ 5000 വർഷത്തെ പഴക്കമേ ഉള്ളു. ആ മത സങ്കൽപത്തിനുള്ളിലും അവർണന് സ്ഥാനമുണ്ടായിരുന്നില്ല. ഹിന്ദു മത സങ്കൽപത്തിനുള്ളിൽ നിന്നാണ് ബുദ്ധനും ജൈനനും അവരുടെ കോടിക്കണക്കിന് അനുയായികളുമുണ്ടായത്. ഇന്നത്തെ ഏഷ്യൻ രാജ്യങ്ങളിലെല്ലാം ബുദ്ധമതത്തിന് ഏറെ പ്രചാര

മുണ്ട്. അത് നൂറുകണക്കിനു വർഷങ്ങളുടെ പാരമ്പര്യത്തിലൂന്നിയാണ് മുന്നോട്ടു പോകുന്നതും. ക്രിസ്തു മതം ഇന്ത്യയിൽ പ്രചരിക്കുന്നത് ക്രിസ്തു ശിഷ്യനായ തോമാ ശ്ളീഹായുടെ വരവോടെയാണ്. എഡി 52ൽ തന്നെ തോമാ ശ്ളീഹാ ഇന്ത്യയിൽ വന്നുവെന്ന് വിശ്വസിക്കപ്പെടുന്നു. കേരളത്തിലെ കണ്ടെടുക്കപ്പെട്ട ചരിത്ര രേഖകളിലൊക്കെത്തന്നെ ക്രിസ്ത്യൻ സമൂഹം ഉൾപ്പെടുന്നുണ്ട്. തരിസാപ്പള്ളി ശാസനത്തിൽ പറയുന്ന ഈശോതാത പെരിയവരും മറ്റും കേരളത്തിലെ ക്രിസ്ത്യൻ സമൂഹത്തിന്റെ നൂറ്റാണ്ടുകൾ പിന്നിട്ട പഴമയെ ഉദ്ഘോഷിക്കുന്നു. പിൽക്കാലത്ത് ബ്രിട്ടീഷ് മിഷനറിമാരും മറ്റും വന്ന് നടത്തിയ മതപ്രചാരണത്തിലൂടെ ക്രിസ്തീയ വിശ്വാസം സ്വീകരിച്ചവരുമുണ്ട്. അങ്ങനെ വിശ്വാസം സ്വീകരിക്കുക അവരുടെ അവകാശവുമാണ്. ഇസ്ലാമിക വിശ്വാസത്തിന് കേരളത്തിൽ തുടക്കം കുറിക്കുന്നത് ചേരമാൻ പെരുമാളിലൂടെയാണെന്നും ചരിത്രം പറഞ്ഞുതരുന്നു. പിൽക്കാലത്ത് ഇന്ത്യയൊട്ടാകെ ഈ സമൂഹവും വളർന്നുവന്നു. അങ്ങനെ വരുമ്പോൾ ഈ മണ്ണിൽ ജീവിച്ചു വളർന്നവരാണ് പുതിയൊരു വിശ്വാസധാര സ്വീകരിച്ചതെന്നു കാണാം.

അതായത് മറ്റു മതങ്ങൾ വിദേശമാണെങ്കിൽ ഹിന്ദുമത സങ്കൽപവും വിദേശം തന്നെ. അതല്ല മതാനുയായികൾ വിദേശികളാണെന്നാണ് വാദമെങ്കിൽ അത് വിലപ്പോവുകയുമില്ല. കാരണം ഇവിടെ ഇന്നു വിവിധ മതങ്ങളിൽ വിശ്വസിച്ചു ജീവിക്കുന്നവരെല്ലാം ഇന്ത്യൻ പൗരന്മാർ തന്നെ. ഇവിടെ മത വിശ്വാസം പ്രചരിപ്പിക്കാൻ ഹിന്ദുവിനും മുസൽമാനും ക്രിസ്ത്യാനിക്കും ഉള്ളത് ഒരേ അവകാശം. അങ്ങനെ പ്രചരിപ്പിക്കുതിനു പകരം ബലമായി പരിവർത്തനം ചെയ്യിക്കാൻ ശ്രമിച്ചാൽ അതിനെ നേരിടാൻ ഇവിടെ നിയമ സംവിധാനങ്ങളുണ്ട്. നിയമ സംവിധാനം ഉപയോഗിക്കാതെ ബലമായി ചിലർ കാര്യങ്ങൾ നടപ്പാക്കാൻ ശ്രമിക്കുമ്പോൾ സംഘർഷത്തിന് തുടക്കമാവുന്നു.

ആ അർഥത്തിലാണ് ഘർ വാപ്പസി എന്ന സങ്കൽപം സംഘർഷാത്മകമാകുന്നത്. ഇതിനു മുമ്പ് വനവാസി കല്യാൺ എന്ന പേരിൽ ചില ഹിന്ദു നേതാക്കൾ ഉത്തരേന്ത്യയിൽ മതപരിവർത്തന മേളകൾ തന്നെ സംഘടിപ്പിച്ചിരുന്നു എന്നതും മറക്കരുത്. ഇപ്പോഴാണ് സർക്കാരിന്റെ ചില നിയമസംവിധാനങ്ങളുടെ ചുവടുപിടിച്ച് ഘർ വാപ്പസി വ്യാപകമാക്കിയിരിക്കുന്നത്. വീട്ടിലേക്കുള്ള മടക്കം നല്ല പ്രയോഗമാണ്. പക്ഷേ അതിനായി വിശ്വാസം അല്ല പ്രചരിപ്പിക്കപ്പെടുന്നത്. മറ്റു മത വിശ്വാസം സ്വീകരിച്ചവർക്ക് പ്രലോഭനത്തിന്റെ അപ്പത്തുണ്ടുകൾ വിതറുകയാണ്. നിങ്ങൾ മടങ്ങിവന്നാൽ സംവരണാനുകൂല്യം തിരികെ ലഭിക്കും. തീർച്ചയായും ഇത് വലിയൊരു പ്രലോഭനം തന്നെയാണ്. ഇന്ത്യയിൽ സാമ്പത്തിക പിന്നാക്കാവസ്ഥയല്ല മറിച്ച് ജാതീയ പിന്നാക്കാവാസ്ഥ പരിഗണിച്ചാണ് സംവരണം ഏർപ്പെടുത്തിയിരിക്കുന്നത്. ഹിന്ദുമതത്തിൽ പെട്ടവർക്ക് മാത്രമാണ് സംവരണം. ബുദ്ധനും ജൈനനും ഹിന്ദുമതത്തിന്റെ ഭാഗമായി പരിഗണിക്കപ്പെടുന്നതിനാൽ അവർക്ക് സംവരണാനുകൂല്യമുണ്ട്. എന്നാൽ ക്രിസ്ത്യാനിക്കും മുസ്ലീമിനും ജാതി സംവരണമില്ല. ഇതിനെ ഫലപ്രദമായി ഉപയോഗിക്കുകയാണ് ഇപ്പോൾ സംഘ്പരിവാർ ചെയ്യുന്നത്. ചുരുക്കത്തിൽ സർക്കാർ തന്നെ ഘർ വാപ്പസിക്കു വേണ്ട അടിസ്ഥാന സൗകര്യം ഒരുക്കിക്കൊടുക്കുന്നു. സംവരണം ഒരു മതത്തിൽ പെട്ടവർക്കു മാത്രമായി ചുരുക്കിയിരിക്കുന്ന സർക്കാർ നയത്തെ സംഘപരിവാർ ഫലപ്രദമായി ഉപയോഗപ്പെടുത്തുന്നു.

ഏതു മത വിശ്വാസവും സ്വീകരിക്കാനും ഏത് മതാചാരങ്ങൾ പിന്തുടരാനും ഇന്ത്യയിൽ ഏതു പൗരനും അവകാശമുണ്ട്. ആ അർഥത്തിൽ ഒരു ക്രിസ്ത്യാനിയോ മുസ്ലിമോ ഹിന്ദുമതാനുയായി ആയെന്നു പറഞ്ഞ് ഭയപ്പെടേണ്ട കാര്യമില്ല. പക്ഷേ അതിന്റെ പിന്നിലൊരു ഗൂഢലക്ഷ്യമുണ്ടോ എന്ന സന്ദേഹമാണ് ആശങ്ക പടർത്തുന്നത്. ബലമായി അടിച്ചമർത്താനുള്ള ശ്രമം അണിയറയിലൊരുങ്ങുന്നുണ്ടോ എന്ന ശ്രമമാണ് ഭയപ്പെടുത്തുന്നത്.

ദളിതനായി ജനിക്കുകയും പിന്നീട് ക്രിസ്ത്യൻ, ഇസ്ലാം വിശ്വാസം സ്വീകരിക്കുകയോ ചെയ്തവരോട് നീ തിരികെ വന്നാൽ സംവരണം ഇതാ നിന്റെ കൈക്കുമ്പിളിൽ എന്നു പ്രലോഭിപ്പിക്കുകയാണ് ചെയ്യുന്നത്. അതായത് നീ തിരികെ വരേണ്ടത് ആ പഴയ ദളിതനായി തന്നെ. വിദ്യാഭ്യാസം ചെയ്യാൻ അവകാശമില്ലാത്ത, സവർണനൊപ്പം ഒരുമിച്ചിരുന്നു ഭക്ഷണം കഴിക്കാൻ അവകാശമില്ലാത്ത, ഒരുമിച്ചു യാത്ര ചെയ്യാൻ അവകാശമില്ലാത്ത, ഒരുമിച്ച് ആരാധന നടത്താൻ അവകാശമില്ലാത്ത ആ പഴയ ദളിതനായി തന്നെ. പക്ഷേ എണ്ണം കൂട്ടാൻ നിന്നെ ആവശ്യമുണ്ട്. അതു കൊണ്ടുതന്നെ പുണ്യാഹം തളിച്ച് നിന്നെ തിരികെ എത്തിക്കാൻ ശ്രമം ഊർജിതമാക്കുക തന്നെ ചെയ്യും. ചുരുക്കത്തിൽ ഹിന്ദുത്വം എന്നത് അക്കങ്ങളുടെ കളി മാത്രമായി മാറും. ഇത്തരത്തിൽ ഹിന്ദുമതത്തിലേക്കുള്ള മടക്കം സജീവമാകുതോടെ മതപരിവർത്തന നിരോധന നിയമം കൊണ്ടുവരണമെന്ന് ന്യൂനപക്ഷങ്ങൾ തന്നെ ആവശ്യപ്പെടും. ആ നിയമം നിലവിൽ വന്നാൽ പിന്നെ നിലവിലുള്ള ആരും എങ്ങോട്ടെങ്കിലും പോകുമെന്നു ഭയപ്പെടുകയും വേണ്ട. ഇതാണ് സംഘപരിവാർ മനസ്സിൽ കണ്ട സ്വപ്നം.



വീട്ടിലേക്കുള്ള മടക്കം ഊർജസ്വലമാകുമ്പോൾ സാമാന്യ ജനത്തെ ഭയപ്പെടുത്തുന്ന മറ്റു ചില കാര്യങ്ങളുമുണ്ട്. ആഗോള തലത്തിൽ വീട്ടിലേക്കുള്ള മടക്കം ഊർജസ്വലമാക്കാൻ ചില ഭീകരർ മപ്പടിച്ചു നിൽക്കുണ്ട്. ഞങ്ങളോടൊപ്പം അല്ലെങ്കിൽ ജീവിക്കാനവകാശമില്ല എന്നാണ് ആധുനിക ഖലീഫമാർ ആക്രോശിക്കുന്നത്. കൂട്ടിലടച്ചും കഴുത്തറുത്തും ചുട്ടുകൊന്നും അടിമച്ചന്തയിൽ വിറ്റും മെത്രാന്മാരെ തട്ടിക്കൊണ്ടു പോയും ഒരു ജന സമൂഹത്തെ തന്നെ ഇല്ലാതാക്കാനാണ് അക്കൂട്ടരുടെ ശ്രമം. പണ്ട് ഹിറ്റ്ലർ ചെയ്തതും അതുതന്നെ. ഹിറ്റ്ലറെ മാതൃകയാക്കണമൊഗ്രഹിക്കുന്ന ചിലർ ഇന്ത്യയിലുമുണ്ട്. ഇസ്ലാമിക തീവ്രവാദികളുടെ സ്വരവും രീതികളും കടമെടുക്കാൻ തയ്യാറുള്ള ചില തൊഗാഡിയമാരുമുണ്ട്. അവരാണ് ഇന്ത്യയിലെ ന്യൂനപക്ഷങ്ങളെ ഭയപ്പെടുത്തിക്കൊണ്ടിരിക്കുന്നത്. അവർ സജീവമാകുമ്പോൾ കാണ്ഡമാലുകൾ ആവർത്തിക്കപ്പെടും. ഡൽഹി ആവർത്തിക്കപ്പെടും. തൊഗാഡിയമാർ വിഷം ചീറ്റുന്നത് തുടർന്നുകൊണ്ടിരിക്കും. ഹിന്ദുക്കളല്ലാത്തവരെ ചില സന്യാസിനിമാർ ജാര സന്തതികളെന്നു വിളിച്ചാക്ഷേപിച്ചുകൊണ്ടിരിക്കും.

ഘർ വാപ്പസിയെ പേരിൽ ബലമായി കൂട്ട മതപരിവർത്തനം നടത്തുമ്പോൾ രാജ്യത്തെ നിയമവ്യവസ്ഥകൾ വെല്ലുവിളിക്കപ്പെടുകയാണ്. ഈ നിയമവ്യവസ്ഥകൾക്കുള്ളിൽ നിന്നുകൊണ്ട് എല്ലാവർക്കും സംരക്ഷണം ഉറപ്പാക്കുകയാണ് സർക്കാരിനു നേതൃത്വം കൊടുക്കുന്നവർ ചെയ്യേണ്ടത്. അങ്ങനെ സത്യപ്രതിജ്ഞ ചെയ്ത് അധികാരമേറിയ നരേന്ദ്ര മോദിയുടെ നാവ് എപ്പോഴോ കെട്ടപ്പെട്ടു. നടപടിയെടുക്കാനാവാതെ അദ്ദേഹത്തിന്റെ മനസ്സിനെ ആരോ തടവിലാക്കി. രാജനീതി നടപ്പാക്കാൻ അദ്ദേഹത്തിനായില്ല. ഗോധ്രാനന്തര കലാപകാലത്ത് നരേന്ദ്ര മോദി എന്ന മുഖ്യമന്ത്രിക്കെതിരെ സ്വന്തം പാർട്ടിക്കാരനായ പ്രധാനമന്ത്രി എ. ബി. വാജ്പേയി പറഞ്ഞതും ഇതു തന്നെയാണ്. ഇന്ദിരാഗാന്ധിയുടെ വധത്തിനു പിന്നാലെ ഡൽഹിയിൽ സിഖുകാർ കൂട്ടക്കൊല ചെയ്യപ്പെട്ടപ്പോൾ പ്രധാനമന്ത്രി രാജീവ് ഗാന്ധിയുടെ കരങ്ങളും ഇതുപോലെ കെട്ടപ്പട്ടു. ഭരണാധികാരികൾ ഇങ്ങനെ പരാജയപ്പെടുമ്പോഴാണ് അരാജകത്വം മുള പൊട്ടുക.

അഴിമതിയിൽ മുങ്ങിക്കുളിച്ചവരാണെങ്കിലും ഇന്ത്യയിലെ രാഷ്ട്രീയ വർഗം പൊതുവേ ജനാധിപത്യ വാദികളാണ്. രാജ്യത്തെ കൂട്ടിയിണക്കുന്ന സാംസ്കാരിക ധാര മതേതരവുമാണ്. എനിക്കും നിനക്കും തുല്യാവകാശം ഏത് ഭരണഘടനയിലെങ്കിലും ഉറപ്പാക്കപ്പെട്ടിരിക്കുന്നു. ഈ സംവിധാനം ഇങ്ങനെ തുടർന്നുകൊണ്ടുപോകുന്നതിൽ ഇന്ത്യയിലെ ഹിന്ദു നേതാക്കന്മാർ കാണിച്ച ഔത്സുക്യവും എടുത്തുപറയേണ്ടതാണ്. നിരീശ്വര വാദത്തെപ്പോലും ഉൾക്കൊള്ളാൻ ശേഷിയുള്ളത്ര വേദോപനിഷത്തുകളുടെ പാരമ്പര്യത്തിൽ വളർന്നുവന്ന ഒരു സാംസ്കാരിക ധാര ഇന്ത്യയെ രാഷ്ട്രത്തിന്റെ അന്തർധാരയായി വർത്തിക്കുന്നു. ആ സാംസ്കാരിക ധാരയിൽ നിന്നാണ് ഇന്ത്യ ഇന്ന് ഒരു വൻ ശക്തിയായി മാറിയത്. ഇന്ത്യ ഇന്ന് മിസൈൽ രംഗത്തും റോക്കറ്റ് രംഗത്തും മുന്നേറിയെങ്കിൽ അതിന്റെ പിന്നിൽ ഒരു കലാം ഉണ്ട്.. ടെസി തോമസുണ്ട്.. ഡോ. വി.എൻ. രാധാകൃഷ്ണനുണ്ട്.. ആതുര ശുശ്രൂഷ, സാഹിത്യം, കല, സംഗീതം, സ്പോർട്സ് അങ്ങനെ ഓരോ രംഗത്തും അനേകർ. അവർ ഗവേഷണം നടത്തുന്നത്, ബഹിരാകാശ ദൗത്യങ്ങൾ ഏറ്റെടുക്കുന്നത് ഒന്നും ഏതെങ്കിലും മതത്തിനു വേണ്ടിയല്ല മറിച്ച് രാജ്യത്തിന്റെ പുരോഗതിക്കു വേണ്ടിയാണ്. ഇതൊന്നും മനസ്സിലാകാത്തവരല്ല ഘർ വാപസിക്കു പിന്നിലുള്ളത്. പക്ഷേ അകാരണമായ ഒരാശങ്ക അവരെ ഗ്രസിച്ചിരിക്കുന്നു. ഇന്ത്യയും പാക്കിസ്ഥാനും ബംഗ്ളാദേശും നേപ്പാളും അഫ്ഗാനിസ്ഥാനും ഒക്കെ ഉൾപ്പെടുന്ന ഒരു വിശാല സാമ്രാജ്യ സ്ഥാപനം പണ്ട് ഹിന്ദുരാഷ്ട്ര സങ്കൽപത്തിലുണ്ടായിരുന്നെങ്കിൽ ഇത് ചുരുങ്ങി ഇന്ത്യ മാത്രമായി മാറിയിരിക്കുകയാണ്. ഇവിടെയും ഹിന്ദുമതം പിണിയിലേക്ക് തള്ളപ്പെടുമോ എന്ന ആശങ്ക അവരിലുണ്ട്. ഈ ആശങ്ക ഉള്ളിൽ നുര കുത്തുതുകൊണ്ടാണ് നീചജാതികളെന്ന് അവർ കരുതിയിരുന്നവരെപ്പോലും തിരികെ കാവിക്കൊടിക്കുന്ന കീഴിൽ അണിനിരത്താൻ സംഘ്പരിവാർ ശ്രമം നടത്തുന്നത്.

പക്ഷേ യഥാർഥ ഘർ വാപസി അതല്ലെന്ന് ഇവർ എന്താണ് മനസ്സിലാക്കുക. മനുഷ്യനെ വർഗ വർണ

വ്യാത്യാസമില്ലാതെ പരിഗണിക്കാൻ കഴിയുകയാണ് യഥാർഥ ഘർ വാപസി. ഈ മണ്ണിന്റെ മക്കളായിരുന്നവരെ അധഃസ്ഥിതനെന്നു മുദ്രകുത്തി ചവിട്ടിത്താഴ്ത്തുന്നതിനു പകരം അവനെയും മുൻ നിരയിലേക്കു കൊണ്ടുവരികയാണ് യഥാർഥ ഘർ വാപസി. വേദം കേൾക്കാനും ചൊല്ലാനും അവനും അവസരമുണ്ടാക്കുകയാണ് യഥാർഥ ഘർ വാപസി. അറിവു നേടിയവൻ ഏതു മത വിശ്വാസം സ്വീകരിക്കണമെന്ന് അവൻ തീരുമാനിക്കട്ടെ. ക്രിസ്ത്യാനിക്ക് ഹിന്ദു ആകണമെന്ന് തോന്നിയാൽ അങ്ങനെ ആകട്ടെ. മറിച്ചാണ് സംഭവിക്കുന്നതെങ്കിൽ അങ്ങനെ. അതാണ് ലോകക്രമം. യഥാർഥ മത വിശ്വാസികൾ എണ്ണത്തെ ഭയപ്പെടുന്നില്ല. നിന്നെപ്പോലെ നിന്റെ അയൽക്കാരനെയും സ്നേഹിക്കുക എന്ന തത്വം ഉൾക്കൊള്ളാനാവുമെങ്കിൽ ഞാൻ നിന്റെ മതം അന്വേഷിക്കുന്നതെന്തിന്? ഈ ബോധ്യം എല്ലാ മതങ്ങൾക്കും ഉണ്ടാവുകയാണ് വേണ്ടത്. അതല്ലാതെ വെള്ളത്തിൽ മുക്കിയോ, പുണ്യാഹം തളിച്ചോ, ചെവിയിൽ മന്ത്രമോതിയോ ആരെയെങ്കിലും മതം മാറ്റിയാൽ അത് ചാത്തൻ ചാക്കോ ആയി മാറുന്നതു പോലെയും ചാക്കോ ചാത്തനായി മാറുന്നതു പോലെയും മാത്രമുള്ള ഒരഭ്യാസമായി തീരും. അത്തരം ഒരു തിരിച്ചറിവിനുള്ള സമയമാണ് ഇത്. മേൽപ്പറഞ്ഞതു പോലെ ബലമായി മതം മാറ്റുമ്പോഴും ഒരു കാര്യം മറക്കരുത്. സവർണനെയും അവർണനെയും വേർതിരിക്കുന്ന ആ മതിൽ ഇന്നും തമിഴ് നാട്ടിൽ പലയിടത്തും നില നിൽക്കുന്നു. പ്രത്യക്ഷമല്ലെങ്കിലും ഇന്ത്യയിലെ മിക്ക സംസ്ഥാനങ്ങളിലും ഇത്തരം മതിലുകളുണ്ട്. ആ മതിലുകൾ പൊളിച്ചുകളയാൻ ഈ ഘർ



വാപ്പസി കൊണ്ടൊന്നും ആവില്ല. അതിന് മനസ്സ് വിശാലമാവുക തന്നെ വേണ്ടി വരും. ഇല്ലെങ്കിൽ നാളെ ഇതിലും വലിയ ഘർ വാപ്പസി നടത്തേണ്ടി വരും. പക്ഷേ നാളെ അതിന് ആളും അർഥവും ഉറപ്പാക്കുക അത്ര എളുപ്പമായിരിക്കില്ലതാനും.

### ഒടുവിൽ കിട്ടിയത്

പ്രധാനമന്ത്രി നരേന്ദ്ര മോദി ഒടുവിൽ മത സ്വാതന്ത്ര്യത്തിന്റെ കാവലാളായി. ഇന്ത്യയിൽ ഏതു മതം സ്വീകരിക്കാനും അതനുസരിച്ച് ജീവിക്കാനും പൗരന്മാർക്ക് അവകാശമുണ്ടെന്നാണ് അദ്ദേഹത്തിന്റെ ഏറ്റവും അവസാനത്തെ പ്രഖ്യാപനം. അമേരിക്കൻ പ്രസിഡന്റ് ബറാക്ക് ഒബാമ വന്ന് തലയ്ക്കിട്ടു കൊട്ടിയിട്ടു പോലും കാര്യം മനസ്സിലാകാതിരുന്ന അദ്ദേഹത്തിന് തിരിച്ചറിവ് ഉണ്ടാക്കിയത് ഡൽഹിയിലെ വോട്ടർമാരാണ്. തീവ്രഹിന്ദുത്വം മാത്രം പറഞ്ഞിരുന്നാൽ കളി കൈവിട്ടു പോകുമെന്ന ഈ തിരിച്ചറിവ് മോദിയുടെ പാതയിലെ വിളക്കായി മാറട്ടെ.





# ചരിത്രവും ശാസ്ത്രവും കാവിവൽക്കരിക്കപ്പെടുകയാണോ?



അഡ്വ. ഡോ. തോമസ്ക്കുട്ടി പനച്ചിക്കൽ



മുംബയ് സർവ്വകലാശാലയുടെ ആഭിമുഖ്യത്തിൽ ജനുവരി ആദ്യവാരം നടന്ന 102-ാമത്തെ ഇന്ത്യൻ സയൻസ് കോൺഗ്രസ്സിലുയർന്ന വിവാദങ്ങൾ ഏവരും ശ്രദ്ധിച്ചിട്ടുണ്ടാവും. 1914 മുതൽ വർഷാവർഷം യഥാർത്ഥ ശാസ്ത്ര ഗവേഷണത്തിലധിഷ്ടിതമായ ചർച്ചകൾ മാത്രം നടന്നു വന്നിരുന്ന ഒരു മഹനീയ വേദിയാണു ഇന്ത്യൻ സയൻസ് കോൺഗ്രസ്.

സംസ്കൃതത്തിലൂടെ പുരാതന ശാസ്ത്രങ്ങൾ എന്ന ഒരു സിംപോസിയം ഇത്തവണത്തെ ശാസ്ത്ര കോൺഗ്രസ്സിൽ പുതുതായി ഉൾപ്പെടുത്തിയിരുന്നു. വിമാനങ്ങൾ പറത്താനുള്ള സാങ്കേതിക വിദ്യ 7000 -6000 ബി.സി യിൽ നിലനിന്നിരുന്നു എന്നു പറയുന്ന പുരാതന വൈമാനിക ശാസ്ത്രമായിരുന്നു വാർത്തകളിൽ നിറഞ്ഞത്. ഒരു പൈലറ്റ് ട്രയിനിങ്സെന്ററിൽ നിന്നും വിരമിച്ച ക്യാപ്റ്റൻ ആനന്ദ് ബോധാസ്, അധ്യാപകനായ അമേയ ജാദവ് എന്നിവർ ചേർന്നു രചിച്ചതായിരുന്നു പ്രബന്ധം. 7000 കൊല്ലം മുമ്പുണ്ടായിരുന്ന ഇത്തരം വിമാനങ്ങൾക്ക് ഗ്രഹാന്തരയാത്രകൾ നടത്താനും കഴിഞ്ഞിരുന്നു വത്രെ! ഇന്നത്തെ വിമാനങ്ങൾ മുന്നോട്ടുമാത്രം ചലിക്കുമ്പോൾ പുരാതന വിമാനങ്ങൾക്ക് വശങ്ങളിലേക്കും, എന്തിന് പുറകോട്ടും പറക്കാൻകഴിയുമായിരുന്നു എന്നാണ് ബോധാസ് പറഞ്ഞത്. ഇതെല്ലാം സാദ്ധ്യമായത് ശാസ്ത്രവും ആത്മീയതയും കൂടി സമന്വയിപ്പിച്ചുള്ള ഇന്റർ പെനിട്രേഷൻ നിയമം എന്ന തത്വമുപയോഗിച്ചാണന്നാണ് റിപ്പോർട്ടുകൾ. പക്ഷേ, മാധ്യമ പ്രവർത്തകർ ഇതിന്റെ പകർപ്പിനായി ബോധാസിനെ സമീപിച്ചപ്പോൾ അദ്ദേഹം കൊടുക്കാൻ തയ്യാറായില്ല. എല്ലാ അവതരണങ്ങളും സയൻസ് കോൺഗ്രസ് വെബ്സൈറ്റിലിടാനായിരുന്നു തീരുമാനമെങ്കിലും അധികൃതർ തീരുമാനം



മാറ്റിയതിനാൽ ഈ പുരാതന വൈമാനിക ശാസ്ത്രം മറ്റുള്ളവർക്ക് വായിച്ച് മനസ്സിലാക്കാൻ ഒരു വഴിയും ഇല്ല. ശാസ്ത്രം കാവിവൽക്കരിക്കപ്പെടുന്നതിലൂടെ എന്ത് സംഭവിക്കും എന്നതിന് ഉത്തമ ഉദാഹരണ മായി ഈ പ്രബന്ധം ചൂണ്ടികാണിക്കപെടും എന്ന തിന് തർക്കമില്ല. ഇത്തരം വിലകുറഞ്ഞതും അബ ദ്ധജഡിലവുമായ പ്രചാരവേലകൾ യഥാർത്ഥത്തി ലുള്ള പുരാതന ശാസ്ത്ര നേട്ടങ്ങളെപ്പോലും തമ സ്കരിക്കുകയാണ് ചെയ്യുന്നത്.

പുരാതനകാലത്ത് വിദൂര ജനസമൂഹങ്ങൾക്കിട യിൽ കാര്യമായ സമ്പർക്കമില്ലാതിരുന്നപ്പോൾ പല യിടത്തും സമാനമായ ശാസ്ത്ര തത്ത്വങ്ങൾ വികാസം പ്രാപിച്ചിട്ടുണ്ടാവണം. പൈതകോറസ്- തത്ത്വം 1000 കൊല്ലം മുമ്പുതന്നെ രചിക്കപ്പെട്ട ബോധായന സൂത്രത്തിലുണ്ട് എന്നുപറഞ്ഞാൽ അത് ബോധമുള്ള ഭാരതീയർ അഭിമാനത്തോടെ അംഗീകരിക്കും. ട്രിഗണോമെട്രിയുടെ പ്രാരംഭ തത്ത്വ ങ്ങൾ കേരളത്തിലെ ഗണിത വിദ്വാന്മാർക്കറിയാ മായിരുന്നു എന്നതിലും നമുക്ക് അഭിമാനമുണ്ട്.

എന്നാൽ നമ്മുടെ സംഘപരിവാർ ശാസ്ത്ര ജ്ഞർ രാവണൻ ' പുഷ്പകവിമാനം ' കണ്ടുപിടിച്ച കാര്യവും പ്ലാസ്റ്റിക് സർജറിയുടെ തത്ത്വം ഗണേശ സങ്കൽപ്പത്തിൽ നിന്നും കടം എടുത്തതാണെന്ന് കൗരവർ ടിഷ്യൂകൾചറിലൂടെയാണ് ജനിച്ചതെന്നും ഒക്കെ ശാസ്ത്ര പ്രബന്ധങ്ങളായി അവതരിപ്പിക്കാൻ ഇറങ്ങിപുറപ്പെട്ടാൽ പുറംലോകത്തിനു മുൻപിൽ ഇന്ത്യൻ ശാസ്ത്ര വികസനത്തെ കോമാളി വേഷം കെട്ടിക്കാനേ ഉപകരിക്കൂ.

ഇന്നാട്ടിലെ ജനങ്ങളെ മുഴുവൻ പുരാതന ഭാര തീയ - മന്ത്ര- തന്ത്ര- വിജ്ഞാനത്തിന്റെ പൊള്ള യായ ജാടകളിലൂടെ കാവിയുടുപ്പിക്കാൻ ശ്രമിക്കു കയാണിവർ.

പാഠപുസ്തകങ്ങളും, ചരിത്രവും, ശാസ്ത്രവു മൊക്കെ ഗോൾവാൾക്കർ-സവർക്കർ തത്ത്വങ്ങൾക്ക നുസരിച്ച് തിരുത്തി എഴുതാനുള്ള ശ്രമം ചിലർ തുട ങ്ങിയിട്ട് കാലമേറെയായി. 2001-2002 കാലഘട്ടത്തിൽ എൻ.സി.ഇ.ആർ.റ്റിയുടെ കാവിവൽക്കരണത്തെ ഇന്ത്യയിലെ മതേതര സമൂഹവും ബുദ്ധിജീവികളും (അവരുടെ ഭാഷയിൽ കപട മതേതരവാദികൾ) വലിയ പ്രതിഷേധമുയർത്തിയിരുന്നു. ഈ ആശയ ത്തോടു പ്രതിബദ്ധതയുള്ള രാഷ്ട്രീയ പാർട്ടി അധി കാരത്തിലെത്തിയ ഗുജറാത്ത്, മദ്ധ്യപ്രദേശ്, രാജ സ്ഥാൻ, കർണ്ണാടക തുടങ്ങിയ സംസ്ഥാനങ്ങളി ലെല്ലാം വിദ്യാഭ്യാസരംഗത്ത് വിജയകരമായ കാവി വൽക്കരണം നടപ്പാക്കിയിട്ടുണ്ട്. 1998-ലെ ഹിസ്റ്ററി കോൺഗ്രസിൽതന്നെ ചരിത്രത്തിന്റെ കാവിവൽക്ക രണത്തിനെതിരെ പ്രമേയം കൊണ്ടുവന്നിരുന്നു. വിഖ്യാത ചരിത്രകാരനായ പ്രൊഫ. ഡി. എൻ. ത്സായുടെ അഭിപ്രായം വാജ്പേയി സർക്കാരിന്റെ കാലത്തു നടത്താൻ കഴിയാതെപോയ സമ്പൂർണ്ണ കാവിവൽക്കരണം ശ്രീ. നരേന്ദ്രമോഡിയുടെ കാലത്ത് ഊർജ്ജിതമാക്കുമെന്നാണ്, ദുർബലമായ പ്രതിപക്ഷ പാർട്ടികൾക്ക് അവയെ ചെറുക്കാൻ കഴി ഞ്ഞെന്നും വരില്ല. ഭാരതീയ ചരിത്രഗവേഷണ കൗൺസിലിന്റെ പുതിയ ഭാരവാഹികൾ അഖില ഭാരതീയ ഇതിഹാസ് സങ്കലൻ യോജന എന്ന സംഘപരിവാർ സംവിധാനത്തിന്റെ വൈസ്പ്രസി ഡന്റുൾപ്പെടെയുള്ള ചരിത്ര സേവകർ ആണെന്നത് ആശങ്ക വർദ്ധിപ്പിക്കുന്നുണ്ട്.

ശാസ്ത്രവിഷയങ്ങളിൽ ബിരുദവും ബിരുദാനന്ത രബിരുദവുമുള്ള യൂണിവെഴ്സിറ്റി പ്രൊഫസർമാ രായിരുന്നിട്ടുള്ള നേതാക്കൾ ഇത്തരം യുക്തിരാഹി ത്യത്തെ പിന്തുണയ്ക്കുന്ന തരത്തിൽ പര സ്യപ്രസ്താവന നടത്തുന്നതു കാണുമ്പോൾ ഭാര തത്തിന്റെ പൗരാണിക പ്രാമാണിക തത്വചിന്തകൾ പരിഹസിക്കുന്ന ഉപനിഷത്തിലെ പരിഹാസം കാലാതിവർത്തിയാണെന്നു തോന്നുന്നു. കഠോപ നിഷത്തു പറയുന്നു.

അവിദ്യായാമന്തരേ വർത്തമാനാ:

സ്വയം ധീരാ: പണ്ഡിതമമന്യമാനാ:

ദന്ദ്രമ്യമാണോ : പരിയന്തി മൂഢാ

അന്ധോനൈവ നീയമാനാ യഥാന്ധാ:

അവിദ്യയുടെ വഴിയിൽ തപ്പിതടഞ്ഞുകൊണ്ടു പണ്ഡിതൻമാരെന്ന് സ്വയം ഭാവിച്ച് ഞെളിയുന്നവർ കുരുടനാൽ നയിക്കപ്പെടുന്ന കുരുടന്മാരെപോലെ അലഞ്ഞു തിരിയുന്നു.

ഇവർ പ്രചരിപ്പിക്കാൻ ശ്രമിക്കുന്ന തത്ത്വം രാജ്യ പുരോഗതിക്കും മതസൗഹാർദത്തിനും വളരെ ആപൽകരമാണെന്ന് തിരിച്ചറിയേണ്ടതുണ്ട്. ഇതു

വഴി സാമാന്യ ജനങ്ങളിലേക്ക് അവർ പകരാൻ ശ്രമിക്കുന്ന ആശയങ്ങൾ ഏതാണ്ടിങ്ങനെയാണ്.

1. പൗരാണിക ഇന്ത്യയിൽ ഉണ്ടായിരുന്നത് ഹിന്ദുമതവും ഹൈന്ദവ സംസ്കാരവുമായിരുന്നു.

2. ഈ ഹൈന്ദവതയും സവർണ്ണ- ബ്രാഹ്മണ മതവും ഒന്നുതന്നെയായിരുന്നു.

3. 21-ാം നൂറ്റാണ്ടിലെ ശാസ്ത്രത്തിന്റെ എല്ലാ തത്വങ്ങളും (ബയൊടെക്നോളജി മുതൽ നാനോടെക്നോളജി വരെ) ഇവർക്ക് കരതലാമലകം പോലെയായിരുന്നു.

4. പുറത്തുനിന്നും വന്ന അക്രമണകാരികളായ മുസ്ലീംങ്ങളും, ക്രിസ്ത്യാനികളും അതെല്ലാം നശിപ്പിച്ചുകളഞ്ഞു.

5. പാശ്ചാത്യരായ ക്രിസ്ത്യാനികൾ ഇന്ത്യയിൽ വന്ന് ചരിത്രമെല്ലാം ഇന്ത്യക്കാർക്കെതിരായി എഴുതിവച്ചു.

6. പഴയ പാരമ്പര്യവും ഇന്ത്യയുടെ പ്രാമാണികത്വവും തിരിച്ചുപിടിക്കാൻ ചരിത്രം മാറ്റി എഴുതുകയും കുട്ടികളെ പാഠപുസ്തകങ്ങളിലൂടെ മേൽപറഞ്ഞ കാര്യങ്ങൾ പഠിപ്പിക്കുകയും ശാസ്ത്ര പുരോഗതി ഭാരതീയമായ രീതിയിൽ പുനർവായിക്കുകയും വേണം.

7. ഇങ്ങനെയൊക്കെ ചെയ്യുമ്പോൾ കൂടെ - ഘർ വാപസിയും കൂടിയുണ്ടെങ്കിലേ എല്ലാം മംഗളമാക്കി എടുക്കാൻ കഴിയൂ (ഇന്ത്യയെ 100 ശതമാനം ഹിന്ദുക്കളുടെ രാജ്യമാക്കുകയാണ് ലക്ഷ്യമെന്ന് വി. എച്ച്. പി. പ്രഖ്യാപിച്ചുകഴിഞ്ഞു).

സോഷ്യൽ മീഡിയകളിൽ നടക്കുന്ന ചർച്ചകൾ ശ്രദ്ധിച്ചാൽ ഒരളവുവരെ അവർ ഈ കുത്സിത പ്രവർത്തനങ്ങളിൽ വിജയിക്കുന്നതായി കാണാം.

ക്രിസ്തുവിനു മുമ്പ് 1800-2000 വർഷകാലഘട്ടത്തിലാണ് വേദങ്ങൾ രൂപപ്പെട്ടതെന്നാണ് ചരിത്രമതം. നിരവധി ധ്യാനനിഗ്മനരായ മഹർഷിമാരിലൂടെയും ഗുരുക്കന്മാരിലൂടെയും പകർന്നു കിട്ടിയ വേദസത്തയായിട്ടാണ് ഉപനിഷത്തുകളെ കരുതിപോരുന്നത്. ആദിശങ്കരന്റെ കാലത്തുപോലും ഇവ എഴുതപ്പെട്ടിരുന്നില്ല എന്ന് സുകുമാർ അഴീക്കോട് അഭിപ്രായപ്പെടുന്നുണ്ട്. പക്ഷേ ഒരു കാലത്ത് ഭാരതത്തിന്റെ ഈ ആദ്ധ്യാത്മിക ചൈതന്യം മാർഗഭ്രംശം സംഭവിച്ച പുരാണവും പഴങ്കഥയുമായിതീർന്നു എന്നു അദ്ദേഹം വിലപിക്കുന്നുണ്ട്. (തത്വമസി, പുറം 49). ആധുനിക കാലത്തെ ഈ കാവിവൽക്കരണ വക്താക്കൾ പിൻചെല്ലുന്നത് മാർഗ്ഗവും അർത്ഥവും തെറ്റിയ കെട്ടുകഥകളെയും ദുഷ്ടലാക്കോടെ ആരൊക്കെയോ മനപ്പൂർവ്വം പടച്ചുണ്ടാക്കിയ വികലചരിത്രത്തെയുമാണെന്ന് തോന്നുന്നു. മാവിദ്വിഷാവഹൈ എന്നുദ്ഘോഷിക്കുന്ന ഉപനിഷത്ത് തത്വങ്ങളെ മറന്ന് മതവൈരമുണർത്തി അധികാരം പിടിച്ചെടുത്ത് ഇന്ത്യയെ ഹിന്ദുരാഷ്ട്രമാക്കാൻ ഇറങ്ങിതിരിച്ചിരിക്കുകയാണിവർ. ഡൽഹിയിൽ അടുത്തു നടന്ന ക്രൈസ്തവ ദേവാലയ ആക്രമണങ്ങൾ മറ്റൊന്നുമല്ല സൂചിപ്പിക്കുന്നത്. വേദത്തിലെ ശ്രേഷ്ടമായ ആത്മീയ ദർശനം എന്നു കാണം വിറ്റ് അധികാരത്തിന്റെ ഓണം ഉണ്ണാനിറങ്ങിയവരുടെ ഈ ദശാസന്ധിയിൽ (കാലോപനിഷത്തിന്റെ ശാന്തി മന്ത്രം തന്നെ ഭാരതത്തിന് തുണയാവട്ടെ)

ഓം സഹനാഭവതു

സഹനൗ ഭുനകതു

സഹവീര്യം കരഭാവഹൈ

തേജസ്വി നാവധീതമസ്തു

മാ വിദ്വിഷാവഹൈ

ഓം ശാന്തി: ശാന്തി: ശാന്തി:

(ഞങ്ങളെ ഈശ്വരൻ ഒന്നിച്ചു രക്ഷിക്കട്ടെ! ഞങ്ങൾ ഒരുമിച്ചു പരിപാലിക്കപ്പെടട്ടെ! നമുക്ക് ഒരുമിച്ച് വീര്യത്തോടെ പ്രവർത്തിക്കാം! ഞങ്ങൾ പഠിച്ചത് തെളിഞ്ഞ് വരട്ടെ! ഞങ്ങൾ വെറുക്കാതിരിക്കട്ടെ). ഭാരതീയരെ കാവിയുടെ പേരിൽ ഭിന്നിപ്പിക്കാമെന്നും അസ്ഥികളിലൂടെ എന്നേക്കും അധികാരം കൈയ്യാളാമെന്നും ധരിക്കുന്നവർ പുരാതന ഭാരതീയ ദർശനങ്ങൾ നൽകുന്ന സാഹോദര്യത്തിന്റെ സന്ദേശം ഉൾകൊള്ളുമെന്ന് നമുക്കാശിക്കുകയും ചെയ്യാം.. ജഗനിയന്താവിനോടു പ്രാർത്ഥിക്കുകയും ചെയ്യാം.



# കാരുണ്യത്തിന്റെ നൂറ് വർഷങ്ങൾ



**ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രീഗോറിയോസ് ജന്മശതാബ്ദിയോടനുബന്ധിച്ച് മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും പിതാവുമായ മേജർ ആർച്ചുബിഷപ്പ് കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവാ പുറപ്പെടുവിക്കുന്ന ഇടയലേഖനം**

## വന്ദ്യ കോറെപ്പിസ്ക്കോപ്പാമാരേ, റമ്പാൻമാരേ, ബഹു. വൈദികരേ, ശെമ്മാശന്മാരേ, സന്യസ്തരേ, കർത്താവിൽ പ്രിയ വിശ്വാസികളേ!

**ആമുഖം**

മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ ദ്വിതീയ മെത്രാപ്പോലീത്തൻ ആർച്ചുബിഷപ്പും തിരുവനന്തപുരം അതിരൂപതയുടെ അദ്ധ്യക്ഷനുമായിരുന്ന ഭാഗ്യസ്മരണാർഹനായ ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രീഗോറിയോസ് പിതാവിന്റെ ജന്മശതാബ്ദി വർഷത്തിലേക്ക് നാം പ്രവേശിക്കുന്നു. അദ്ദേഹം ഇഹലോകം വിട്ടിട്ട് ഇരുപതു വർഷം പൂർത്തിയായി. എന്നാൽ മാർ ഗ്രീഗോറിയോസ് പിതാവ് ഇന്നും അനേകരുടെ മനസ്സിൽ ജീവിക്കുന്നു. ഇരുപതാം നൂറ്റാണ്ടിനെ ദീപ്തമാക്കിയ ധന്യജീവിതം! അടുത്ത നൂറ്റാണ്ട് മുന്നിൽകണ്ടാണ് അദ്ദേഹം ജീവിച്ചതും പഠിപ്പിച്ചതുമെന്ന് ഇന്ന് വ്യക്തമാണ്. അദ്ദേഹം ദീർഘദർശനം ചെയ്ത സന്ദേശങ്ങൾ ഇന്നെത്ര പ്രസക്തമാണ്. മലങ്കര സുറിയാനി കത്തോലിക്കാസഭയെ നാലു പതിറ്റാണ്ടിലേറെ ഔന്നത്യത്തിന്റെ പടികളിൽ നയിച്ച ഈ സഭാപിതാവ് നാനാജാതി മതസ്ഥരായ പൊതുസമൂഹത്തിന്റെ മുന്നിൽ സഭയുടെ മുഖം തേജസ്സോടെ അവതരിപ്പിച്ചു. സർവ്വാദരണീയനായ ധാർമ്മികനേതൃത്വം സമൂഹം അദ്ദേഹത്തിനു കൽപ്പിച്ചു കൊടുത്തു. ജന്മശതാബ്ദിയാചരണം വഴിയായി വന്ദ്യപിതാവിനെ സഭയൊന്നാകെ അനുസ്മരിക്കുകയും ദൈവത്തിനു നന്ദിപറയുകയും ചെയ്യുന്നതോടൊപ്പം മാർ

ഗ്രിഗോറിയോസ് തിരുമേനി നമുക്ക് സമ്മാനിച്ച ജീവിതദർശനങ്ങളെയും സമീപനങ്ങളെയും ഈ കാലഘട്ടത്തിൽ ജീവിക്കുകയും ചെയ്യുകയെന്നതാണ് നമുക്ക് ചെയ്യാൻ സാധിക്കുക.

**ജനനം, വിദ്യാഭ്യാസം**

1916 ഫെബ്രുവരി 1-ന് കല്ലൂപ്പാറ കടമാൻകുളത്ത് തങ്ങളത്തിൽ ഇടിക്കുളയുടെയും അന്നമ്മയുടെയും മകനായി ബനഡിക്ട് മാർ ഗ്രീഗോറിയോസ് തിരുമേനി ജനിച്ചു. കുഞ്ഞുകുട്ടി എന്ന ഓമനപ്പേര് വിളിച്ചു. വറുഗീസ് എന്ന മാമോദീസപ്പേരിൽ അറിയപ്പെട്ടു. ആറുമാസം പ്രായമായപ്പോൾ പരുമലപ്പള്ളിയിൽ അടിമയ്ക്കിരുത്തി. പുതുശ്ശേരി യിലും ഇരവിപേരൂരുമായി സ്കൂൾ വിദ്യാഭ്യാസം പൂർത്തിയാക്കി. മാർത്തോമ്മാ സഭയുടെ വലിയ മെത്രാപ്പോലീത്താ അഭിവന്ദ്യ ഫിലിപ്പോസ് മാർ ക്രിസോസ്റ്റം തിരുമേനി, തിരുവല്ലാ രാമകൃഷ്ണാ ശ്രമത്തിന്റെ മുൻ മഠാധിപതി സ്വാമി ജൈത്രാനന്ദ തുടങ്ങിയവർ പിതാവിന്റെ സതീർത്ഥ്യരായിരുന്നു. പഠനത്തിലും സ്വഭാവത്തിലും വറുഗീസ് മുൻപന്തിയിലായിരുന്നു. 1932-ൽ സ്കൂൾ ഫൈനൽ പാസ്സായി.

**ബഥനി, വൈദികപരിശീലനം, വൈദികപട്ടം**

സ്കൂൾ ഫൈനൽ പാസ്സായശേഷം കോട്ടയത്ത് ഇൻഷ്വറൻസ് കമ്പനിയിൽ ജോലി സ്വീകരിച്ച വറുഗീസ് 1933-ൽ സന്യാസ വൈദികനാകുക എന്ന ലക്ഷ്യത്തോടെ ജോലി രാജിവച്ച് ബഥനി ആശ്രമത്തിൽ ചേർന്നു. 1935 ആഗസ്റ്റ് 15-ാം തീയതി 'ആശീർവദിക്ക പ്പെട്ടവൻ' എന്നർത്ഥമുള്ള ബനഡിക്ട് എന്നപേരിൽ പ്രഥമ സന്യാസ വ്രതവാഗ്ദാനം നടത്തി സന്യാസപദം സ്വീകരിച്ചു. 1938-ൽ സെമിനാരി പഠനത്തിനായി ശ്രീലങ്കയിലുള്ള കാൻഡി പേപ്പൽ സെമിനാരിയിലേക്കു അയച്ചു. കാൻഡി സെമിനാരിയിലെ തത്വശാസ്ത്ര, ദൈവശാസ്ത്ര പഠനങ്ങളും ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നുള്ള ഗുരുക്കന്മാരോടും വൈദികരോടും സഹപാഠികളോടും ചേർന്നുള്ള പരിശീലനവും ബ്രദർ ബനഡിക്ടിന്റെ വ്യക്തിത്വത്തെ പ്രോജ്ജ്വലമാക്കി. 1944 ആഗസ്റ്റ് 24-ന് കാൻഡിയിൽ വച്ച് വൈദികപട്ടം സ്വീകരിച്ചു.

**ഉപരിപഠനം**

1945-ൽ നാട്ടിൽ തിരിച്ചെത്തിയ ബനഡിക്ടച്ചനെ നാലാഞ്ചിറ ആശ്രമത്തിലെ സന്യാസാർത്ഥികളുടെ പരിശീലകനായി നിയമിച്ചു. അതോടൊപ്പം സെന്റ് അലോഷ്യസ് മൈനർ സെമിനാരിയിലെ അദ്ധ്യാപകനും പാളയം ഇടവകയുടെ സഹവികാരിയുമായി ചുമതല നൽകി. ചുറുചുറുക്കോടെ സൈക്കിളിൽ എല്ലായിടത്തും ഓടിയെത്തി ഉത്തരവാദിത്തങ്ങൾ സമർപ്പണബോധത്തോടെ കൊച്ചച്ചൻ നിർവ്വഹിച്ചുകൊണ്ടിരുന്നു. ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ താൽപര്യമനുസരിച്ച് ബനഡിക്ടച്ചനെ തൃശ്ശിനാപ്പള്ളി സെന്റ് ജോസഫ്സ് കോളേജിൽ ഉപരിപഠനത്തിനയച്ചു. ധനതത്വശാസ്ത്രത്തിൽ ഒന്നാം ക്ലാസിൽ ഒന്നാം റാങ്കോടെ ബിരുദാനന്തര ബിരുദം നേടി. സെന്റ് ജോസഫ്സിലെ പഠനം അദ്ദേഹത്തിന്റെ വീക്ഷണങ്ങളെ കൂടുതൽ വിശാലമാക്കി.

**മാർ ഈവാനിയോസ് കോളേജ് പ്രിൻസിപ്പൽ**

ദൈവദാസൻ മാർ ഈവാനിയോസ് മെത്രാപ്പോലീത്താ തിരുമേനി നാലാഞ്ചിറയിൽ സ്ഥാപിച്ച മാർ ഈവാനിയോസ് കോളേജിന്റെ പ്രഥമ പ്രിൻസിപ്പലായി, തന്റെ ഭാവനയിലുള്ള കലാലയം കെട്ടിപ്പടുക്കുവാൻ, ബഹു. ബനഡിക്ടച്ചനെ നിയമിച്ചു. പ്രതിഭാധനരും പ്രശസ്തരുമായ അദ്ധ്യാപകരെ കണ്ടെത്തി നിയമിക്കുവാനും സമർത്ഥരായ വിദ്യാർത്ഥികളെ ഈ കോളേജിലേക്ക് ആകർഷിക്കുവാനും വേണ്ടതെല്ലാം ആ ഗുരുശ്രേഷ്ഠൻ ചെയ്തു. കോളേജിനോടൊപ്പം ആരംഭിച്ച ഹോസ്റ്റലിൽ ഗുരുകുല വിദ്യാഭ്യാസ സമ്പ്രദായരീതി അവലംബിച്ച് കുടുംബാന്തരീക്ഷം രൂപപ്പെടുത്തി യെടുക്കുവാനും ബഹു. ബനഡിക്ടച്ചൻ ശ്രദ്ധിച്ചു. ബനഡിക്ട് അച്ചന്റെ നേതൃത്വത്തിൽ ആരംഭംമുതൽ മാർ ഈവാനിയോസ് കോളേജ് ശ്രദ്ധേയമായ ഒരു സ്ഥാപനമായി അറിയപ്പെട്ടു.

**ഇടവക/മിഷൻ പ്രവർത്തനങ്ങൾ**

രണ്ടുവർഷം പ്രിൻസിപ്പൽ പദവിയിൽ തുടർന്നു. 1951-ൽ അമേരിക്കയിൽ നിന്നു ഡോക്ടറേറ്റു ബിരുദം നേടി തിരികെയെത്തിയ റവ. ഡോ. നങ്ങച്ചിവീട്ടിലച്ചനെ പ്രിൻസിപ്പൽ പദവി ഏൽപ്പിച്ചിട്ട് മാർ ഈവാനിയോസ് പിതാവിന്റെ നിർദ്ദേശപ്രകാരം

വൈസ് പ്രിൻസിപ്പലായി ബനഡിക്ടച്ചൻ തുടർന്നു. ഇക്കാലയളവിൽതന്നെ നാലാഞ്ചിറ ബഥനി ആശ്രമത്തിലെ നവസന്യാസികളുടെ ആത്മീയ ഗുരുവായും പ്രവർത്തിച്ചു. നെടുമങ്ങാട് പ്രദേശങ്ങളിലെ വിവിധ മിഷനുകളിലും ഇതോടൊപ്പം ശുശ്രൂഷ ചെയ്തു. ശനി, ഞായർ ദിവസങ്ങളിൽ മിഷനുകളിൽ ഭവനസന്ദർശനത്തിനും വിശ്വാസ പരിശീലനത്തിനും ബനഡിക്ടച്ചൻ സമയം കണ്ടെത്തി. അവരുടെ സാമൂഹ്യജീവിതം മെച്ചപ്പെടുത്തുന്നതിനും അദ്ദേഹം പ്രത്യേകം ശ്രദ്ധിച്ചു.

**സഹായമെത്രാൻ**

ഒന്നുമില്ലായ്മയിൽ നിന്ന് പുനരൈക്യപ്രസ്ഥാനത്തെയും മലങ്കര സുറിയാനി കത്തോലിക്കാസഭയെയും കെട്ടിപ്പടുക്കുവാൻ തന്റെ മുഴുവൻ ശ്രദ്ധയും സമർപ്പണവും നൽകിയ ദൈവദാസൻ മാർ ഈവാനിയോസ് മത്രാപ്പോലീത്താ തന്റെ ഇഹലോക ദൗത്യം പൂർത്തിയാക്കാൻ സമയമായി എന്നു തിരിച്ചറിഞ്ഞു. തന്റെ പിൻഗാമി ആരായിരിക്കണമെന്ന് ക്രാന്തദർശിയായ അദ്ദേഹം നേരത്തെതന്നെ തിരിച്ചറിഞ്ഞിരുന്നു. അതിനുവേണ്ടി ബഹു. ബനഡിക്ടച്ചനെ ഒരുക്കിക്കൊണ്ട് വരുകയും ചെയ്തു. 1952 ഡിസംബർ 27-ാം തീയതി ദൈവദാസൻ ആർച്ചുബിഷപ്പ് മാർ ഈവാനിയോസ് പിതാവ് ബഹു. ബനഡിക്ട് അച്ചന് റമ്പാൻ പട്ടം നൽകി. 1953 ജനുവരി 29-ന് മാർ ഈവാനിയോസ് തിരുമേനി പ്രധാന കാർമ്മികനായും മാർ സേവേറിയോസ് തിരുമേനിയും കോട്ടയം രൂപതാദ്ധ്യക്ഷൻ മാർ തോമസ് തറയിൽ തിരുമേനിയും സഹകാർമ്മികരായും ബനഡിക്ട് റമ്പാച്ചനെ മാർ ഈവാനിയോസ് തിരുമേനിയുടെ സഹായമെത്രാനായി അഭിഷേകം ചെയ്തു. 'ഉണർവുള്ളവൻ' എന്നർത്ഥമുള്ള ഗ്രീഗോറിയോസ് എന്ന പേര് സ്വീകരിക്കുകയും ചെയ്തു. 'സ്നേഹം മമദീപം' എന്ന ആപ്തവാക്യത്തെ മുൻനിർത്തിയുള്ള തന്റെ ഐതിഹാസികമായ മേൽപ്പട്ട ശുശ്രൂഷ ആരംഭിച്ചു.

**സഭാദ്ധ്യക്ഷൻ/അതിരൂപതാ സാരഥി**

1953 ജൂലൈ 15-ന് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ കാലം ചെയ്തു. 1955-ൽ ബനഡിക്ട് മാർ ഗ്രീഗോറിയോസ് തിരുമേനിയെ മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ അദ്ധ്യക്ഷനും തിരുവനന്തപുരം അതിരൂപതയുടെ മെത്രാപ്പോലീത്തൻ ആർച്ചുബിഷപ്പുമായി പരി. പതിനൊന്നാം പീയൂസ് മാർപ്പാപ്പാ നിയമിച്ചു.

ശൈശവദശ പിന്നിട്ട മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് പ്രത്യേകിച്ച്, തിരുവനന്തപുരം അതിരൂപതയ്ക്ക് പലവിധ പരിമിതികൾ ഉണ്ടായിരുന്നു. കത്തോലിക്കാ സഭയിലേക്ക് യാക്കോബായ, ഓർത്തഡോക്സ് സഭകളിൽ നിന്ന് പുനരൈക്യപ്പെട്ട ധാരാളം വൈദികരെയും അവരുടെ കുടുംബാംഗങ്ങളെയും സംരക്ഷിക്കുക, പുതിയ മിഷനുകൾ ആരംഭിക്കുക, നേരത്തെ ആരംഭിച്ച മിഷനുകളിൽ പുതിയ പള്ളികൾ നിർമ്മിച്ച് ഇടവകകളായി ഉയർത്തുക, ബഹു. വൈദികർക്ക് താമസസൗകര്യങ്ങൾ ക്രമീകരിക്കുക ഇങ്ങനെ നിരവധി കാര്യങ്ങൾക്ക് അടിയന്തിര ശ്രദ്ധ നൽകേണ്ടിയിരുന്നു. വിദ്യാഭ്യാസമേഖലയിലും ഇതര ശുശ്രൂഷാ മേഖലകളിലും ഒട്ടേറെ സംരംഭങ്ങൾ ആരംഭിച്ചു. പട്ടം കത്തീഡ്രൽ ദൈവാലയവും ആർച്ചു ബിഷപ്സ് ഹൗസും പണികഴിപ്പിച്ചു. വിവിധ സഭാവിഭാഗങ്ങളിൽ നിന്നും ഇതര മതങ്ങളിൽ നിന്നും കത്തോലിക്കാ വിശ്വാസത്തിലേക്കു വന്നവരെ വിശ്വാസത്തിൽ ബലപ്പെടുത്തുന്നതിന് സഹായകമായ വിവിധ പദ്ധതികൾ വന്ദ്യപിതാവ് ആവിഷ്കരിച്ച് നടപ്പിലാക്കി. മതബോധനവും, യുവജനങ്ങളുടെയും അത്മായരുടെയും ഇടയിലെ പ്രേഷിത ശുശ്രൂഷകളും ചിട്ടപ്പെടുത്തി. കത്തോലിക്കാ സെമിനാരിയിൽ പഠനം പൂർത്തിയാക്കിയ വൈദികരെ മലങ്കരയുടെ സ്വത്വബോധമനുസരിച്ച് അജപാലനശുശ്രൂഷ നിർവ്വഹിക്കുവാൻ തക്കവിധം ക്രമീകരണം ചെയ്തു. അങ്ങനെ മലങ്കര സുറിയാനി കത്തോലിക്കാസഭയിൽ ഒരു പുതിയ സംസ്കാരം രൂപപ്പെടുത്തിയെടുക്കാൻ മാർ ഗ്രിഗോറിയോസ് പിതാവ് പ്രത്യേകം ശ്രദ്ധിച്ചു. വ്യക്തിഗതസഭയുടെ തനത് സംസ്കാരത്തിന് അനുസരിച്ച് വൈദികരെ പരിശീലിപ്പിക്കുന്നതിന് മലങ്കര മേജർ സെമിനാരി ആരംഭിക്കുവാൻ മാർ ഗ്രിഗോറിയോസ് പിതാവ് നൽകിയ നേതൃത്വം മലങ്കര സുറിയാനി കത്തോലിക്കാസഭാ ചരിത്രത്തിലെ അവിസ്മരണീയമായ സംഭവമാണ്.

ഭാരത സുവിശേഷവത്കരണം സ്വപ്നംകണ്ട ദൈവദാസൻ ആർച്ചുബിഷപ്പ് മാർ ഈവാനിയോസ് പിതാവിന്റെ പാത പിൻതുടർന്ന മാർ ഗ്രിഗോറിയോസ് പിതാവ് മലങ്കര വിശ്വാസത്തിലേക്ക് വന്ന മറ്റു വിശ്വാസത്തിൽ നിന്നും വന്ന സഹോദരങ്ങളെ

അംഗീകരിക്കുകയും പ്രോൽസാഹിപ്പിക്കുകയും ചെയ്തു. തെക്കൻ പ്രദേശത്തെ അജപാലന ശുശ്രൂഷയ്ക്ക് വന്ദ്യ പിതാവ് നൽകിയ പ്രോൽസാഹനവും ഈ പ്രദേശത്തു നിന്നുള്ള ദൈവവിളികളെ പ്രോൽസാഹിപ്പിക്കുന്നതിന് പിതാവ് കാണിച്ച ശ്രദ്ധയുമാണ് മാർത്താണ്ഡം രൂപതയുടെ രൂപീകരണത്തിന് വഴിതെളിച്ചത്. മാർ ഗ്രീഗോറിയോസ് തിരുമേനിയിൽ നിന്ന് ആദ്യമായി വൈദികപട്ടം സ്വീകരിച്ചത് ബഹു. ലോറൻസ് തോട്ടം അച്ചനായിരുന്നു (ലോറൻസ് മാർ അപ്രേം മെത്രാപ്പോലീത്താ) എന്നതും ശ്രദ്ധേയമാണ്. മലങ്കര സഭയ്ക്ക് മേജർ ആർക്കിഎപ്പിസ് കോപ്പൽ പദവി ലഭിക്കുന്നതിനു മുമ്പേതന്നെ വ്യക്തിഗതസഭയ്ക്ക് രണ്ടാം വത്തിക്കാൻ സുന്നഹദോസ് അനുവദിച്ചിട്ടുള്ള ഉൾഭരണ സ്വാതന്ത്ര്യത്തോടെ പ്രവർത്തിക്കാനുള്ള ക്രമീകരണങ്ങൾ ചെയ്യുന്നതിന് പിതാവ് പ്രത്യേകം ശ്രദ്ധിച്ചു. 1932-ൽ ഹയരാർക്കി സ്ഥാപന ത്തിന്റെ അവസരത്തിൽ നിർണ്ണയിക്കപ്പെട്ട അതിർത്തി അനുസരിച്ച് മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ഭരണ പരിധി ഭാരതപ്പുഴയ്ക്ക് തെക്കുള്ള കേരളത്തിൽ ഒതുങ്ങിനിന്നു. എന്നാൽ 1958-ൽ മലങ്കര കത്തോലിക്കാ സഭയുടെ അതിർത്തി കേരളത്തിൽ മുഴുവനും കർണ്ണാടകത്തിലെയും തമിഴ്നാട്ടിലെയും ഏതാനും ജില്ലകളിലേക്കും വ്യാപിപ്പിക്കുന്നതിനുള്ള അനുമതി നേടിയെടുക്കുവാൻ മാർ ഗ്രിഗോറിയോസ് തിരുമേനിക്ക് കഴിഞ്ഞു. ഇത് മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ വളർച്ചയിൽ നിർണ്ണായകമാവുകയും ചെയ്തു.

പ്രാർത്ഥനയിലും വിചിന്തനത്തിലും ലഭിച്ച തീഷ്ണതയിൽ കത്തോലിക്കാസഭയിലേക്ക് പ്രവേശിക്കുവാൻ തീരുമാനിച്ച മലബാർ സ്വതന്ത്ര സുറിയാനി സഭയുടെ (തൊഴിയൂർ) അദ്ധ്യക്ഷൻ അഭിവന്ദ്യ പൗലോസ് മാർ പീലക്സിനോസ് മെത്രാപ്പോലീത്തായെ 1977-ൽ മലങ്കര സുറിയാനി കത്തോലിക്കാസഭയിലേക്ക് അഭിവന്ദ്യ മാർ ഗ്രീഗോറിയോസ് പിതാവ് ഹൃദയപൂർവ്വം സ്വീകരിച്ചു എന്നത് മലങ്കര സുറിയാനി കത്തോലിക്കാ സഭാചരിത്രത്തിൽ പ്രത്യേകം അടയാളപ്പെടു ത്തപ്പെട്ടിരിക്കുന്ന സംഭവമാണ്.

സഭാശുശ്രൂഷ വിപുലീകരിക്കുന്നതിനും പുനരൈക്യപ്രേഷിത പ്രവർത്തനങ്ങൾ മലബാർ പ്രദേശത്തു ബലപ്പെടുത്തുന്നതിനും 1978-ൽ തിരുവല്ലാ രൂപത വിഭജിച്ച് ബത്തേരി രൂപത സ്ഥാപിക്കുന്നതിനും അതിന്റെ പ്രഥമ മെത്രാപ്പോലീത്തായായി അഭിവന്ദ്യ സിറിൾ മാർ ബസേലിയോസ് തിരുമേനിയെ അവരോധിക്കുന്നതിനും തിരുസിംഹാസനത്തിൽ നിന്ന് കൽപ്പന നേടി.

അഭിവന്ദ്യ സഖറിയാസ് മാർ അത്തനാനിയോസ്, അഭിവന്ദ്യ സിറിൽ ബസേലിയോസ് കാതോലിക്കാബാവാ, അഭിവന്ദ്യ ഐസക് മാർ യൂഹാനോൻ, അഭിവന്ദ്യ ഗീവറുഗീസ് മാർ തിമോത്തിയോസ്, അഭിവന്ദ്യ ലോറൻസ് മാർ അപ്രേം എന്നീ പിതാക്കന്മാർക്ക് മെത്രാൻപട്ടം നൽകിയത് മാർ ഗ്രിഗോറിയോസ് പിതാവാണ്.

അഭിവന്ദ്യ മാർ ഗ്രീഗോറിയോസ് പിതാവിന്റെ നേതൃത്വത്തിൽ നോർത്ത് അമേരിക്കയിലെ മലങ്കര വിശ്വാസികളുടെ സഭാകൂട്ടായ്മയ്ക്കുവേണ്ടി 1984-ൽ മിഷന് തുടക്കം കുറിക്കുകയും അതിന്റെ ചുമതലയ്ക്കായി ഒരു കോർഡിനേറ്ററെ നിയമിക്കുകയും ചെയ്തുകൊണ്ട് ആരംഭിച്ച പ്രസ്ഥാനം ഇപ്പോൾ ഒരു എക്സാർക്കേറ്റായി വളർന്നു എന്നതിൽ സഭാംഗങ്ങളായ നമുക്ക് സന്തോഷിക്കാം.

ഭാരതത്തിലെ വിവിധ പട്ടണങ്ങളിൽ മലങ്കര സഭാമക്കൾക്കുള്ള ആരാധനാലയങ്ങളും ആരാധനാ സൗകര്യങ്ങളും ബഹു. വൈദികരുടെ സേവനവും ലഭ്യമാക്കുന്നതിന് മാർ ഗ്രിഗോറിയോസ് പിതാവാണ് തുടക്കം കുറിച്ചത്.

**പുനരൈക്യ പ്രസ്ഥാനത്തിന്റെ സുവർണ്ണജൂബിലി (കോട്ടയം 1980)**

1980ൽ കോട്ടയത്തു വച്ചു നടന്ന മലങ്കര കത്തോലിക്കാ പുനരൈക്യ പ്രസ്ഥാനത്തിന്റെ സുവർണ്ണജൂബിലി ആഘോഷങ്ങൾക്ക് അഭിവന്ദ്യ മാർ ഗ്രിഗോറിയോസ് തിരുമേനി നേതൃത്വം നൽകി. പാവങ്ങളുടെ അമ്മയായ മദർ തെരേസ, പൗരസ്ത്യ തിരുസംഘത്തിന്റെ തലവൻ കർദ്ദിനാൾ ലാഡിസ്ലാവ് റൂബിൻ, അന്ത്യോക്യൻ മെൽക്കൈറ്റ് കത്തോലിക്കാ പാത്രിയാർക്കീസ് മാക്സിമോസ് ഹക്കീം അഞ്ചാമൻ, ഭാരതത്തിലെ അപ്പസ്തോലിക് നൂൺഷ്യോ ആർച്ചുബിഷപ്പ് ലൂസിയാനോ സ്റ്റോറേറോ മുതലായവർ ഈ സുവർണ്ണജൂബിലി ആഘോഷത്തിൽ പങ്കെടുത്തു.

**രണ്ടാം വത്തിക്കാൻ കൗൺസിൽ (1961-65)**

മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ തലവനെന്ന നിലയിൽ രണ്ടാം വത്തിക്കാൻ സുന്നഹദോസിന്റെ സ്ഥിരാംഗമായി പിതാവ് നിയമിതനായി. 1961-1965 വരെ നടന്ന സുന്നഹദോസിൽ ആദ്യാവസാനം അദ്ദേഹം സംബന്ധിച്ചു. തുടർന്ന് വിവിധ വിഷയങ്ങളെപ്പറ്റി നടന്ന സുന്നഹദോസുകളിലെല്ലാം മാർ ഗ്രീഗോറിയോസ് തിരുമേനി പങ്കെടുത്തു. 1985 മുതൽ റോമിലെ മെത്രാൻ സിനഡിലെ സ്ഥിരാംഗമായി ശുശ്രൂഷ നിർവ്വഹിച്ചു.

**സി.ബി.സി.ഐ, കെ.സി.ബി.സി പ്രസിഡന്റ്**

കെ.സി.ബി.സിയുടെയും സി.ബി.സി.ഐയുടെയും പ്രസിഡന്റ് പദവിയിൽ ആഗോള സഭയെ പ്രാദേശികമായി ബലപ്പെടുത്തുന്നതിന് മാർ ഗ്രീഗോറിയോസ് പിതാവ് വലിയ പങ്കുവഹിച്ചു. അകത്തോലിക്കാ സഹോദരങ്ങളുമായുള്ള ബന്ധത്തിൽ രണ്ടാം വത്തിക്കാൻ സുന്നഹദോസിന്റെ ചൈതന്യം ഉൾക്കൊണ്ടു ഹൃദയബന്ധം കാത്തുസൂക്ഷിക്കുവാൻ പിതാവ് പ്രത്യേകം ശ്രദ്ധിച്ചു. കൊച്ചിയിലെ പി.ഓ.സി. യുടെ പ്രാരംഭനാളുകൾ മുതൽ വലിയ നേതൃത്വം അഭിവന്ദ്യപിതാവ് നൽകി. കേരളാ സോഷ്യൽ സർവ്വീസ് ഫോറത്തിന്റെ (Social wing of KCBC) ആദ്യത്തെ ചെയർമാനും അഭിവന്ദ്യ മാർ ഗ്രീഗോറിയോസ് പിതാവായിരുന്നു.

**എക്യുമെനിക്കൽ സംഭാവനകൾ**

എക്യുമെനിക്കൽ പ്രസ്ഥാനത്തിന് അഭിവന്ദ്യ മാർ ഗ്രീഗോറിയോസ് പിതാവ് നൽകിയ സംഭാവനകൾ സ്മരണീയമാണ്. സഭൈക്യ പ്രാർത്ഥനാവാരാചരണത്തിനു നൽകിയിരുന്ന പ്രാധാന്യം എടുത്തു പറയേണ്ടതുണ്ട്. പിതാവ് മുൻകൈയെടുത്തു വിവിധ സഭാപിതാക്കന്മാരോട് ചേർന്ന് നടത്തിയിട്ടുള്ള ആഘോഷങ്ങളുമൊക്കെ ക്രൈസ്തവ സാഹോദര്യത്തിന്റെ സാക്ഷ്യപത്രമായി. നിലയ്ക്കൽ പള്ളിയുമായി ബന്ധപ്പെട്ട് ഉരുണ്ടുകൂടിയ തെറ്റിദ്ധാരണയുടെ കാർമേഘം നീക്കി പരസ്പര ധാരണയുടെയും സൗഹാർദ്ദത്തിന്റെയും അന്തരീക്ഷം സംജാതമാക്കുവാൻ ബനഡിക്ട് മാർ ഗ്രീഗോറിയോസ് പിതാവ് വഹിച്ച പങ്ക് ആർക്കും വിസ്മരിക്കാനാവില്ല. നിലയ്ക്കൽ എക്യുമെനിക്കൽ സെന്റ് പിതാവിന്റെ എക്യുമെനിക്കൽ സമീപനത്തിന്റെയും നയചാതുര്യത്തിന്റെയും വിശാലവീക്ഷണത്തിന്റെയും ഉൽകൃഷ്ട ഉദാഹരണമാണ്.തിരുവനന്തപുരത്ത് എല്ലാ ക്രൈസ്തവരുടെയും പൊതുവേദിയായി യുണൈറ്റഡ് ക്രിസ്ത്യൻ മൂവ്മെന്റ് (യു.സി.എം.) ആരംഭിക്കുന്നതിന് നേതൃത്വം നൽകിയത് മാർ ഗ്രീഗോറിയോസ് പിതാവാണ്. ഐക്യക്രിസ്മസ് ആഘോഷത്തിൽ ആരംഭിച്ച ഈ പ്രസ്ഥാനം അഞ്ചരപതിറ്റാണ്ട് പിന്നിട്ട് ഇപ്പോൾ അർത്ഥപൂർണ്ണമായ വിവിധ പരിപാടികളിലൂടെ സഭാസമൂഹങ്ങളെ യോജിപ്പിക്കുന്ന കൂട്ടായ്മയായി മുന്നേറുന്നു.

ഒരോവർഷവും തിരുവനന്തപുരത്ത് ദുഖവെള്ളിയാഴ്ച നടത്തുന്ന സംയുക്ത കുരിശിന്റെ വഴി എല്ലാവരുടെയും ശ്രദ്ധ ആകർഷിക്കുന്ന അനുഗ്രഹീതമായ ശുശ്രൂഷയാണ്. പാളയം സെന്റ് ജോസഫ്സ് കത്തീഡ്രലിൽ നിന്നും ആരംഭിച്ച് തിരുവനന്തപുരത്തിന്റെ ഹൃദയഭാഗമായ പാളയം ചുറ്റി സെന്റ് ജോസഫ്സ് കത്തീഡ്രലിൽ ത്തന്നെ അവസാനിക്കുന്ന ഈ പീഢാനുഭവ യാത്രയ്ക്കു തുടക്കം കുറിക്കാൻ മുൻകൈയെടുത്തത് മാർ ഗ്രീഗോറിയോസ് പിതാവാണ്. മരണംവരെയും മുടങ്ങാതെ എത്തി ഇതിൽ സംബന്ധിച്ച് അദ്ദേഹം സന്ദേശം നൽകിയിരുന്നു.

**മതസൗഹാർദ്ദ സംഭാവനകൾ**

കേരളത്തിന്റെ മതസൗഹാർദ്ദം ഊട്ടിയുറപ്പിക്കുന്നതിൽ മാർ ഗ്രീഗോറിയോസ് പിതാവിന്റെ സേവനം അതുല്യമായ പങ്കാണ് നിർവ്വഹിച്ചിട്ടുള്ളത്. സംഘർഷഭരിതമായ എത്രസന്ദർഭങ്ങളാണ് മാർ ഗ്രീഗോറിയോസ് പിതാവിന്റെ സമയോചിതമായ ഇടപെടലുകളിലൂടെ സമാധാനപൂർണ്ണമായിത്തീർന്നത്. വർഗ്ഗീയ സംഘർഷങ്ങൾ ഉണ്ടായപ്പോഴെല്ലാം മാർ ഗ്രീഗോറിയോസ് പിതാവിങ്കലേക്ക് ഗവൺമെന്റും പൊതുസമൂഹവും ഉറ്റുനോക്കിയിരുന്നു. പോലീസ് സേനയ്ക്കും രാഷ്ട്രീയനേതൃത്വങ്ങൾക്കും സാധിക്കാതിരുന്ന പരിഹാരം കാഷായ വസ്ത്രധാരിയായി മാർ ഗ്രീഗോറിയോസ് എന്ന ദൈവമനുഷ്യന് സാധിച്ചു. അദ്ദേഹത്തിന്റെ വിശുദ്ധിയും നിഷ്കളങ്കതയും നിസ്വാർത്ഥത നിറഞ്ഞൊഴുകുന്ന സ്നേഹവും എല്ലാവരും തിരിച്ചറിഞ്ഞു, അംഗീകരിച്ചു. അതുകൊണ്ടാണ് പോലീസ് സേനയെ മാറ്റിനിർത്തി സംഘർഷഭരിതമായ വിഴിഞ്ഞത്തേക്കും പൂവാറിലേക്കുമൊക്കെ ശാന്തിദൂതനായി അദ്ദേഹത്തിനു എത്താൻ കഴിഞ്ഞത്. ചാല കമ്പോളം കത്തിയെരിയുന്ന അശാന്തമായ അന്തരീക്ഷത്തിൽ വിവിധ മതാചാര്യന്മാരേയും സാംസ്കാരിക നേതാക്കളെയും ചേർത്തുനിർത്തിക്കൊണ്ട് പ്രാർത്ഥനാമന്ത്രങ്ങൾ ഉരുവിട്ട് ദിവസങ്ങളോളം പദയാത്രയായി ഊടുവഴികളിലൂടെപ്പോലും സഞ്ചരിച്ചു. ശാന്തിയും സമാധാനവും പരസ്പരധാരണയും പുനസ്ഥാപിക്കപ്പെടുകയും ചെയ്തു. ഏതു പ്രശ്നത്തിനും മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ വിശുദ്ധ സാന്നിദ്ധ്യം ഉത്തരമാകുമായിരുന്നു.

മാർ ഗ്രീഗോറിയോസ് പിതാവിന്റെ പ്രവർത്തനങ്ങൾ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെയോ ക്രൈസ്തവസമൂഹ ത്തിന്റെയോ മാത്രം പിരിധിയിൽ ഒതുങ്ങുന്നതായിരുന്നില്ല. മറ്റു മതങ്ങളോടുള്ള അദ്ദേഹത്തിന്റെ സമീപനം എടുത്തു പറയേണ്ടതുണ്ട്. സർവ്വ മനുഷ്യരെയും പ്രകാശിപ്പിക്കുന്ന സത്യത്തിന്റെ രശ്മി എല്ലാമതങ്ങളിലും പ്രതിബിംബിക്കുന്നു എന്ന രണ്ടാം വത്തിക്കാൻ കൗൺസിലിന്റെ പ്രബോധനത്തെ ഹൃദയത്തിൽ സ്വീകരിച്ചുകൊണ്ടാണ് അദ്ദേഹം പ്രവർത്തിച്ചത്. ക്രൈസ്തവ വിശ്വാസികളല്ലാത്ത സഹോദരങ്ങളുടെ കൂട്ടായ്മയിൽ

കടന്നുചെന്ന് യേശുവിന്റെ സ്നേഹത്തെക്കുറിച്ച് ഹൃദ്യമായി പങ്കുവയ്ക്കുന്നതിന് ലഭിച്ചിരുന്ന അവസരങ്ങളെ എപ്പോഴും അദ്ദേഹം പ്രയോജനപ്പെടുത്തിയിരുന്നു.

തിരുവനന്തപുരത്തിന്റെ പിതാവായി മാർ ഗ്രീഗോറിയോസ് പിതാവിനെ പൊതുസമൂഹം സ്വീകരിച്ചിരുന്നു. അതുകൊണ്ടുതന്നെ എല്ലാ വിഭാഗങ്ങളുടെയും സ്നേഹവും ആദരവും അദ്ദേഹത്തിനു ലഭിച്ചു. യാതൊരു വ്യത്യാസവുമില്ലാതെ എല്ലാ പരിപാടികളിലും അവശ്യസാന്നിധ്യമായിരുന്നു ബനഡിക്ട് മാർ ഗ്രീഗോറിയോസ് പിതാവിന്റേത്. തിരുവനന്തപുരത്തിന്റെ സാംസ്കാരിക തനിമയും ആദ്ധ്യാത്മിക നിറവും കൂട്ടായ്മാബോധവും നിലനിർത്താൻ അദ്ദേഹം മുഖ്യപങ്കുവഹിച്ചിരുന്നു.

**മാർപ്പാപ്പയുടെ സന്ദർശനം**

വി. പത്രോസിന്റെ പിൻഗാമിയായ പരിശുദ്ധ മാർപ്പാപ്പാ ആദ്യമായി ഭാരതം സന്ദർശിച്ചപ്പോൾ മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ തലവനെന്ന നിലയിൽ ബനഡിക്ട് മാർ ഗ്രീഗോറിയോസ് പിതാവ് ബോംബെയിലെ സ്വീകരണ പരിപാടികളിൽ സജീവമായി പങ്കുവഹിച്ചു. 1964 ഡിസംബറിലാണ് പോൾ ആറാമൻ മാർപ്പാപ്പ ദിവ്യകാരുണ്യകോൺഗ്രസിൽ സംബന്ധിക്കുവാൻ ബോംബെയിലെത്തിയത്. നമ്മുടെ സഭയിലെ ഏതാനും വൈദികർ തദവസരത്തിൽ പരി. പിതാവിന്റെ സാന്നിദ്ധ്യത്തിൽ വൈദികപട്ടം സ്വീകരിക്കുകയുണ്ടായി.

1986-ൽ വിശുദ്ധ ജോൺ പോൾ രണ്ടാമന്റെ കേരളസന്ദർശനത്തിന് ആർച്ചുബിഷപ്പ് മാർ ഗ്രീഗോറിയോസ് പിതാവ് സജീവമായ നേതൃത്വം നൽകി. പട്ടം സെന്റ് മേരീസ് കത്തീഡ്രലിൽ മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ അദ്ധ്യക്ഷൻ എന്ന നിലയിൽ പരിശുദ്ധ പിതാവിനെ സ്വീകരിച്ചു. ചരിത്രത്തിൽ ആദ്യമായി വി. പത്രോസിന്റെ പിൻഗാമി മലങ്കര സുറിയാനി കത്തോലിക്കാസഭാ ആസ്ഥാന ദൈവാലയത്തിലെത്തി സഭയെ അഭിസംബോധന ചെയ്തു. ഇതിനു നേതൃത്വം നൽകാനുള്ള ചരിത്രനിയോഗം മാർ ഗ്രീഗോറിയോസ് തിരുമേനിക്കായിരുന്നു. പരിശുദ്ധ പിതാവിന്റെ തിരുവനന്തപുരം സന്ദർശനത്തിൽ മാർ ഗ്രീഗോറിയോസ് പിതാവിന്റെ നേതൃത്വത്തിൽ തിരുവനന്തപുരത്തെ പൊതുസമൂഹം ഒന്നുചേർന്ന് വിശുദ്ധ ജോൺ പോൾ രണ്ടാമൻ മാർപ്പാപ്പായെ സ്വീകരിക്കുകുയും ചെയ്തു.

**നാടിന്റെ വികസനം സ്വപ്നംകണ്ട തിരുമേനി**

നാടിന്റെ വികസനം മാർഗ്രിഗോറിയോസ് പിതാവിന്റെ സ്വപ്നമായിരുന്നു. ഗ്രാമവികസനവും, സാധാരണക്കാരന്റെ സാമ്പ ത്തിക ഭദ്രതയും അദ്ദേഹത്തിന് പ്രധാനപ്പെട്ട വിഷയങ്ങളായിരുന്നു. വിശപ്പടക്കാനുള്ള പദ്ധതികളോടൊപ്പം നാടിന്റെ വികസനത്തിനുള്ള മാർഗ്ഗങ്ങളും അദ്ദേഹം തേടി. പ്രായോഗിക പദ്ധതികൾക്ക് രൂപം നൽകി. ഈ ലക്ഷ്യം മുൻനിർത്തിയാണ് 1955-ൽ മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റിക്ക് പിതാവ് രൂപം നൽകിയത്. മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റിയിലൂടെ കഴിഞ്ഞ അൻപതു വർഷം നാടിന് സമ്മാനിച്ച നന്മകൾ വിവരണാതീതമാണ്.

പ്രകൃതിസ്നേഹിയായ മാർ ഗ്രിഗോറിയോസ് പിതാവ് മരങ്ങളെ സ്നേഹിച്ചു. മരങ്ങൾ നട്ടുവളർത്തുന്നത് പുണ്യമായി കരുതി. ഫ്രണ്ട്സ് ഓഫ് ട്രീസ് എന്ന സംഘടനയ്ക്ക് രൂപം നൽകി. ഒരു പ്രസ്ഥാനമാക്കി വളർത്തി. പ്രകൃതി പരിപോഷണം മനുഷ്യന്റെ നിലനിൽപ്പിനും നാടിന്റെ വളർച്ചയ്ക്കും അനിവാര്യമാണെന്നദ്ദേഹം മനസ്സിലാക്കി.

കാർഷിക രംഗത്തും തന്റേതായ സംഭാവനകൾ അദ്ദേഹം നൽകി. പിതാവ് വിവിധ രാജ്യങ്ങൾ സന്ദർശിക്കുമ്പോൾ ആ രാജ്യത്തെ കൃഷിരീതികൾ പഠിക്കുകയും അവിടുത്തെ വിത്തുകളും, ചെടികളും നമ്മുടെ രാജ്യത്ത് പരീക്ഷിക്കുകയും ചെയ്തിരുന്നു. അതിഥികളായി അരമനയിൽ എത്തുന്നവർക്ക് തന്റെ കൃഷിയിടങ്ങൾ കാണിച്ചുകൊടു ക്കുകയും നാടിന്റെ വികസനത്തിൽ കൃഷിക്കുള്ള പങ്ക് വിശദീകരിക്കു കയും ചെയ്തിരുന്നു.

കമ്യൂണിസ്റ്റ് മന്ത്രിയായിരുന്ന എം.എൻ. ഗോവിന്ദൻ നായർ ആവിഷ്കരിച്ച ലക്ഷംവീട് പദ്ധതിയുടെ പിന്നിലും പിതാവിന്റെ ആലോചനയും പ്രോൽസാഹനവും ഉണ്ടായിരുന്നു. സാധാരണ ക്കാരനെ കടക്കെണിയിൽ വീഴ്ത്തുന്ന ആഢംബര ഭവനനിർമ്മാണം പാപമാണെന്ന് അദ്ദേഹം വിശ്വസിച്ചിരുന്നു. ചിലവ് കുറഞ്ഞ വീടുകൾ നിർമ്മിക്കുകയെന്ന ഒരു സംസ്കാരത്തിന് പ്രോൽസാഹനം നൽകാൻ അഭിവന്ദ്യ പിതാവിന് കഴിഞ്ഞു.

ആരോഗ്യമുള്ള സമൂഹത്തിനുവേണ്ടി അഭിവന്ദ്യ പിതാവ് യത്നിച്ചു. അതനുസരിച്ച് ഭക്ഷണക്രമവും വ്യായാമവും ചിട്ടപ്പെടു ത്താൻ ഉപദേശിച്ചു. യോഗ പ്രോൽസാഹിപ്പിച്ചു.

പ്രകൃതി ചികിൽസാ സെന്റർ ആരംഭിക്കുന്നതിന് വലിയ പിൻബലം നൽകി. ആരോഗ്യ പരിചരണത്തിൽ അദ്ദേഹം തൽപരനായിരുന്നു. സമൂഹം ഭയപ്പെട്ടിരുന്ന കുഷ്ഠരോഗത്തിന് എതിരെയുള്ള പോരാട്ടത്തിൽ അദ്ദേഹം മുന്നണി പടയാളിയായി. അങ്ങനെയാണ് പിരപ്പൻകോട് കുഷ്ഠരോഗാ ശുപത്രിയും അതിനോട് ചേർന്ന് പുനരധിവാസകേന്ദ്രവും ആരംഭിച്ചത്. ക്ഷയരോഗികളുടെ പുനരധിവാസത്തിനായി പുലയനാർകോട്ടയിലും പുനരധിവാസ ഭവനമാരംഭിച്ചു.

**വിദ്യാഭ്യാസരംഗത്തെ സംഭാവനകൾ**

വിദ്യാഭ്യാസ രംഗത്ത് മാർ ഗ്രീഗോറിയോസ് പിതാവിന്റെ സംഭാവന വിലപ്പെട്ടതാണ്. അദ്ദേഹത്തിന്റെ മിക്ക പ്രഭാഷണങ്ങളിലും വിദ്യാഭ്യാസത്തിന്റെ പ്രാധാന്യം ഊന്നിപ്പറഞ്ഞിരുന്നു. വിദ്യാഭ്യാസ മാണു വികസനത്തി നടിസ്ഥാനമെന്ന് അദ്ദേഹം ആവർത്തിച്ച് പ്രബോധിപ്പിച്ചുകൊണ്ടിരുന്നു. മെച്ചപ്പെട്ട വിദ്യാഭ്യാസം എല്ലാവർക്കും സംലഭ്യമാക്കാൻ അശ്രാന്തപരിശ്രമം നടത്തി. സർവ്വോദയ എന്നത് മുദ്രാവാക്യമാക്കിയ പിതാവ് ആ പേരിൽതന്നെ നാലാഞ്ചിറ മാർ ഈവാനിയോസ് കോളേജിനോട് ചേർന്ന് കേന്ദ്രസിലബസിൽ സ്കൂൾ ആരംഭിച്ചു. മാർ ഈവാനിയോസ് വിദ്യാഭ്യാസ കാമ്പസായി രൂപപ്പെടുത്തുന്നതിൽ ദീർഘവീക്ഷണത്തോടെയാണ് പിതാവ് പ്രവർത്തിച്ചത്. സർവ്വോദയ വിദ്യാലയത്തെകൂടാതെ മാർ തെയോഫി ലോസ് ട്രെയിനിംഗ് കോളേജ്, സെന്റ് ജോൺസ് മോഡൽ ഹൈസ്കൂൾ, വനിതാ ഹോസ്റ്റലുകൾ, സാങ്കേതിക വിദ്യാഭ്യാസത്തിന് സഹായകമായ ജയമാതാ ഇൻസ്റ്റിറ്റ്യൂട്ട്, തത്വശാസ്ത്ര, ദൈവശാസ്ത്ര പഠനത്തിന് സെന്റ് മേരീസ് മലങ്കര മേജർ സെമിനാരി ഇവയെല്ലാം മാർ ഈവാനിയോസ് കോളേജിലെ ആദ്യപ്രിൻസിപ്പൽ എന്ന നിലയിൽ അടിത്തറയിട്ട മാർ ഗ്രീഗോറിയോസ് എന്ന വിദ്യാഭ്യാസ വിചക്ഷണന്റെ തുടർ പ്രവർത്തനങ്ങളായിരുന്നു.

അവികസിതമായിരുന്ന അഞ്ചൽ പ്രദേശത്തിന്റെ വികസന ത്തിന് അടിസ്ഥാനമായ സെന്റ് ജോൺസ് കോളേജ് ആരംഭിക്കുവാൻ ധീരമായ തീരുമാനമെടുത്തത് വിദ്യാഭ്യാസത്തെ പ്പറ്റിയുള്ള പിതാവിന്റെ വ്യക്തമായ കാഴ്ചപ്പാടിന്റെ വ്യക്തമായ ഉദാഹരണമാണ്. സെന്റ് ജോൺസ് സി.ബി.എസ്.ഈ സ്കൂളും, മാർ ബസേലിയോസ് എം.സി.ഏ. കോളേജും, സെന്റ് ജോസഫ്സ് നഴ്സിംഗ് കോളേജു മെല്ലാം ഇതിന്റെ സ്വാഭാവികമായ തുടർച്ചയാണ്. മിഷൻ ആശുപത്രി എന്നറിയപ്പെടുന്ന അഞ്ചലിലെ സെന്റ് ജോസഫ്സ് ഹോസ്പിറ്റൽ, മാർ ഗ്രീഗോറിയോസ് പിതാവിന്റെ, ദേശത്തിനുള്ള സംഭാവനയാണ്. മിഷൻ ഹോസ്പിറ്റലിനുള്ള സ്ഥലം മുഴുവൻ തിരുവനന്തപുരം അതിരൂപതയിൽനിന്ന് ബഹു. മേരിമക്കൾ സന്യാസിനീ സമൂഹത്തിന് (ഡി.എം.) നൽകിയതും മാർ ഗ്രിഗോറിയോസ് പിതാവാണ്. ഡി.എം. സിസ്റ്റേഴ്സിന്റെ നേതൃത്വത്തിൽ അഞ്ചലിൽ ആതുരശുശ്രൂഷ എറ്റം ഭംഗിയായി നിർവ്വഹിക്കപ്പെടുന്നു.

മദ്രാസിലെ പാടി പ്രദേശത്തിന്റെ വികസനത്തിനു കാരണമായ ഹൈസ്കൂളും കോളേജും പ്രത്യേകം അനുസ്മരിക്കേണ്ടതാണ്. നേഴ്സറി മുതൽ ഹൈസ്കൂൾ വരെ നിരവധി സ്കൂളുകൾ മാർ ഗ്രിഗോറിയോസ് പിതാവിന്റെ പ്രോൽസാഹനത്തിൽ വിവിധ ഇടവകകളോട് ചേർന്ന് ആരംഭിച്ചു.

മലങ്കര സുറിയാനി കത്തോലിക്കാ സമൂഹം വിദ്യാഭ്യസമ്പന്ന മായ സമൂഹമായി വളരുവാനും സാമൂഹ്യവും സാമ്പത്തികവുമായി ഉന്നതിയിലെത്താനും മാർ ഗ്രീഗോറിയോസ് പിതാവിന്റെ വിദ്യാഭ്യാസ ത്തെപ്പറ്റിയുള്ള കാഴ്ചപ്പാടുകളും പ്രബോധനങ്ങളും അദ്ദേഹം ആരംഭിച്ച സ്ഥാപനങ്ങളും മുഖ്യമായ പങ്കുവഹിച്ചിട്ടുണ്ട്.

**ആദ്ധ്യാത്മികത**

മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ മഹത്വത്തിനും ശ്രേഷ്ഠതയ്ക്കും അടിസ്ഥാനം ആഴമായ അദ്ദേഹത്തിന്റെ ആദ്ധ്യാത്മികത ആയിരുന്നു; വി. കുർബാന കേന്ദ്രീകൃതമായ ആദ്ധ്യാത്മികത. എത്ര ഒരുക്കത്തോടുകൂടെയാണ് അദ്ദേഹം വി. കുർബാന അർപ്പിച്ചിരുന്നത്. കൂദാശാനുഷ്ഠാനങ്ങളിൽ അദ്ദേഹം സവിശേഷ നിഷ്ഠ പുലർത്തി. വി. കുർബാനയ്ക്ക് മുമ്പിൽ അദ്ദേഹം ഏറെ സമയം ചെലവഴിച്ചിരുന്നു. പരിശുദ്ധ ദൈവമാതാവിനോടുള്ള സവിശേഷമായ ബന്ധവും അദ്ദേഹത്തിന്റെ ആത്മീയതയ്ക്ക് കരുത്തു പകർന്നു.

ഈ ആഴമായ ആത്മീയതയാണ് പിതാവിന്റെ കർമ്മനിരതമായ ജീവിതത്തിന് ഊർജ്ജവും ദിശാബോധവും നൽകിയത്. ഈ ആത്മീയത മനുഷ്യന് നന്മചെയ്യുവാൻ സാധിക്കുന്ന സമസ്ത മേഖലകളിലേക്കും അദ്ദേഹത്തെ എത്തിച്ചു. സ്നേഹം മമദീപം എന്ന ആദർശവാക്യത്തെ മുൻനിർത്തി തന്റെ ജീവിതതത്തെ തന്നെ ഒരു

സ്നേഹാർച്ചനയാക്കി മാറ്റി. മണ്ണും, മരവും, സസ്യലതാദികളും, നക്ഷത്രങ്ങളും എല്ലാ ജീവജാലങ്ങളും അദ്ദേഹത്തിന്റെ പഠനവിഷയവും ധ്യാന വിഷയവുമാക്കി. തുറന്നു കിട്ടിയ എല്ലാ പാതകളിലേക്കും പുതുവെളിച്ചം പകർന്നുകൊണ്ട് ഈ യോഗിവര്യൻ സഞ്ചരിച്ചു.

**ദർശന വാക്യങ്ങൾ**

താൻ മെത്രാഭിഷിക്തനായ 1953 ജനുവരി 29-ന് അനുമോദനങ്ങൾക്ക് നന്ദിപറഞ്ഞുകൊണ്ട് മാർ ഗ്രീഗോറിയോസ് പിതാവ് നടത്തിയ പ്രഭാഷണം തന്റെ ശിഷ്ടജീവിതത്തിന്റെ ആമുഖക്കു റിപ്പായിരുന്നു. 36 കാരനായ ശ്രേഷ്ഠാചാര്യന്റെ ആത്മസമർപ്പണ ത്തിന്റെ ഉദ്ഘോഷണം. അദ്ദേഹം ലോകത്തോട് പറഞ്ഞു: ഇന്നുമുതൽ നിങ്ങളുടെ ദുഖം എന്റെ ദുഖവും, നിങ്ങളുടെ ആവശ്യം എന്റെ ആവശ്യവും, നിങ്ങളുടെ സന്തോഷം എന്റെ സന്തോഷവുമാ യിരിക്കും..... മുന്നൂറു വർഷങ്ങൾക്കു മുമ്പ് നടന്ന സഭാഭിന്നത അവസാനിപ്പിക്കുന്നതിന് എന്റെ മുഴുൻ കഴിവുകളും ഞാൻ വിനിയോഗിക്കുന്നതാണ്..... മനുഷ്യന് ശരീരവും ആത്മാവുമുണ്ട്. ആദ്ധ്യാത്മിക പുരോഗതിയ്ക്കു ശാരീരവും സിദ്ധികളുമാവശ്യമാണ്. ആദ്ധ്യാത്മികമായ ഒരു മൂല്യവുമുണ്ടായിരിക്കണം, സമസ്ത പ്രവർത്തനങ്ങൾക്കും....

സാമ്പത്തിക കാര്യത്തിലും സഭയ്ക്ക് കണ്ണടയ്ക്കുവാൻ കഴിയുകയില്ല. എനിക്ക് സാധുക്കളോട് അധികം സ്നേഹമുണ്ട്. ഞാനൊരു പാവമായിരുന്നു. പട്ടിണിയുടെ വിഷമത നേരിട്ടറിയുവാൻ എനിക്ക് സാധിച്ചിട്ടുണ്ട്. എന്റെ ആയുസ്സിന്റെ ബാക്കിമുഴുവൻ സാധുക്കളുടെ ഉയർച്ചയ്ക്കുവേണ്ടി നിനിയോഗിക്കുമെന്ന് ഞാൻ പ്രതിജ്ഞ ചെയ്യുന്നു . അദ്ദേഹം പ്രഖ്യാപിച്ചു. മാർ ഗ്രീഗോറിയോസ് തിരുമേനി ജീവിച്ചത് ഈ ദർശനത്തെ മുൻനിർത്തിയാണ്. അതുകൊണ്ടുതന്നെ തന്റെ ജീവിതം സമകാലീനർക്കും പിൻമുറ ക്കാർക്കും വെല്ലുവിളി ഉയർത്തുന്ന ജീവിതമായിരുന്നു.

**ജന്മശതാബ്ദി കർമ്മപരിപാടികൾ**

ഭാഗ്യസ്മരണാർഹനായ ബനഡിക്ട് മാർ ഗ്രീഗോറിയോസ് പിതാവിന്റെ ജന്മശതാബ്ദി ആചരണം (2015 ഫെബ്രുവരി 1 മുതൽ 2016 ഫെബ്രുവരി 1 വരെ) അദ്ദേഹത്തിന്റെ ദർശനസാക്ഷാത്കാരത്തിന് സഹായകമാകണമെന്ന് ഞാൻ ആഗ്രഹിക്കുന്നു. അതനുസരിച്ച് ഏതാനും മേഖലകൾക്കു മുൻഗണന നൽകേണ്ടിയി രിക്കുന്നു. അദ്ദേഹത്തിന്റെ ജീവിതവും ദർശനവും പഠനവിഷയമാക്കേണ്ടതുണ്ട്. ഈ ദർശനങ്ങൾ സാധാരണക്കാരിൽ എത്തിക്കുകയും വേണം. ലോകത്തിന്റെ എല്ലാ ഭാഗങ്ങളിലും ഈ അപൂർവ്വ വ്യക്തിത്വത്തെ പരിചയപ്പെടുത്താനുള്ള അവസരമാകണം ജന്മശതാബ്ദി ആഘോഷം. അതിനു സഹായകമായ ശതാബ്ദി ആചരണ പദ്ധതിയാണു തയ്യാറാക്കിയിരിക്കുന്നത്. സഭാദ്ധ്യക്ഷൻ മുഖ്യരക്ഷാധികാരിയായും അഭിവന്ദ്യ പിതാക്കന്മാർ രക്ഷാധികാരിക ളായും നമ്മുടെ എല്ലാ ഭദ്രാസനങ്ങളിലെയും എക്സാർക്കേറ്റിലെയും വികാരി ജനറാൾമാരും ETRI യുടെ ചീഫ് കോർഡിനേറ്ററും ചെയർമാന്മാരായും വിവിധ കമ്മിറ്റികൾ രൂപീകരിച്ചിട്ടുണ്ട്. എല്ലാവരുടെയും ആത്മാർത്ഥമായ പിൻബലവും പ്രാർത്ഥനയും ഞാൻ പ്രതീക്ഷിക്കുന്നു.

മാർ ഗ്രീഗോറിയോസ് പിതാവിന്റെ വിശുദ്ധമായ ഓർമ്മ നിലനിർത്താനും, അദ്ദേഹത്തിന്റെ കരുണാർദ്രമായ സാന്നിദ്ധ്യം അനുഭവവേദ്യമാക്കാനും സഹായകമായ ഒരു ജീവകാരുണ്യ സ്ഥാപനം ആരംഭിക്കണമെന്നു ഞാൻ ആഗ്രഹിക്കുന്നു. മാനസികവും ശാരീരികവും സാമ്പത്തികവുമായി തകർക്കുന്ന മാരകമായ രോഗമാണു കാൻസർ. വിവിധ കാരണങ്ങളാൽ ഈ രോഗം വർദ്ധിച്ചുകൊണ്ടിരിക്കുന്നു. ഈ രോഗം മൂർച്ചിച്ച അവസ്ഥയിൽ കഴിയുന്ന പാവപ്പെട്ടവർക്കു ആർദ്രമായ സ്നേഹശുശ്രൂഷ നൽകുന്നതിന് സഹായകമായ കാൻസർ കെയർ ഹോം ആരംഭിക്കുന്നതിനാണ് നിശ്ചയിച്ചിരിക്കുന്നത്. ഈ സെന്റർ പാവങ്ങളെ നെഞ്ചിലേറ്റി ലാളിക്കുകയും അവരുടെ സമഗ്രമായ വളർച്ചയ്ക്കുവേണ്ടി അവസാനനിമിഷംവരെ കഠിനാധ്വാനം ചെയ്യുകയും ചെയ്ത വന്ദ്യപിതാവിനു ഉചിതമായ സ്മാരകമായിരിക്കും.

ജന്മശതാബ്ദിയുടെ ഭാഗമായി വന്ദ്യപിതാവിന്റെ ജീവിത ത്തെയും ദർശനത്തെയും മുൻനിർത്തി 100 പ്രഭാഷണങ്ങൾ സംഘടിപ്പിക്കുന്നതാണ്. ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ വച്ച് നടത്തപ്പെടുന്ന ഈ പ്രഭാഷണങ്ങൾ അദ്ദേഹത്തിന്റെ തേജസ്സുറ്റ വ്യക്തിത്വവും അദ്ദേഹം ഉയർത്തിപ്പിടിച്ച ദർശനങ്ങളും അവതരിപ്പിക്കു ന്നതിനുള്ള വേദിയാകും. ആ മഹാത്മാവിന്റെ ഇനിയും ലോകം തിരിച്ചറിഞ്ഞിട്ടില്ലാത്ത സവിശേഷവ്യക്തിത്വത്തിന്റെ വ്യത്യസ്ത തലങ്ങളെ അനാവരണം ചെയ്യുവാൻ ഈ

പ്രഭാഷണങ്ങൾ സഹായ കമാകും. അദ്ദേഹത്തിന്റെ ജീവിതം നൽകുന്ന പാഠങ്ങൾ ഇന്നത്തെ നിരവധി പ്രശ്നങ്ങൾക്ക് ഉത്തരമാകുമെന്ന തിരിച്ചറിവ് നൽകുകയും ചെയ്യും.

മണ്ണിനും മരത്തിനും പ്രകൃതിക്കും മാർ ഗ്രീഗോറിയോസ് പിതാവിന്റെ ഹൃദയത്തിൽ ഇടമുണ്ടായിരുന്നു. മനുഷ്യന്റെ സമഗ്രനന്മ ലക്ഷ്യംവച്ച് പ്രവർത്തിച്ച പിതാവിനു ഇവയെ മറക്കാനാവുമായി രുന്നില്ല. അദ്ദേഹത്തോടുള്ള ആദരവ് നമ്മിൽ ഉണർത്തുന്ന ഭാവാത്മക പ്രതികരണത്തിന്റെ ഭാഗമായി നമ്മുടെ ഒരിഞ്ച് മണ്ണുപോലും തരിശായിടുകയില്ലെന്നു നാം തീരുമാനമെടുക്കുകയാണ്. കൃഷിയിറ ക്കിയും വൃക്ഷത്തൈകൾ നട്ടും നമ്മുടെ മണ്ണിനെയും പ്രകൃതിയെയും പോഷിപ്പിക്കുവാൻ ലക്ഷ്യംവച്ച് മാർ ഗ്രീഗോറിയോസ് ഹരിതപദ്ധതി ആവിഷ്കരിച്ചിരിക്കുന്നു. നമ്മുടെ സഭയിലെ ഇടവകകളും സ്ഥാപനങ്ങളും മനസ്സുവച്ചാൽ ഇത് സാധിക്കും. ഒരു ലക്ഷം ചെടികളും മരങ്ങളും നട്ടുപിടിപ്പിക്കണം.

ഭാരതം ജീവിക്കുന്നത് ഗ്രാമങ്ങളിലാണ്. ഗ്രാമവികസനം പിതാവിന്റെ വലിയ സ്വപ്നമായിരുന്നു. വന്ദ്യപിതാവിന്റെ ഗ്രമത്തെ പ്പറ്റിയുള്ള സ്വപ്നങ്ങൾ യാഥാർത്ഥ്യമാക്കാൻ മാതൃകയാകത്തക്കവിധം ഒരു ഗ്രാമം തിരഞ്ഞെടുക്കുന്നു. മാർ ഗ്രീഗോറിയോസ് പിതാവിന്റെ കാഴ്ചപ്പാടുകൾക്ക് അനുസൃതമായി ആ ഗ്രാമത്തെ രൂപപ്പെടുത്തി യെടുക്കുക എന്നതാണ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് ഗ്രാമവികസനപദ്ധതിയുടെ ലക്ഷ്യം. ചെലവുകുറഞ്ഞ പാർപ്പിട നിർമ്മാണ രീതി, കൃഷി, പ്രകൃതിസംരക്ഷണം, വിദ്യാഭ്യാസം, ശുചിത്വം, കുടുംബഭദ്രത, ആരോഗ്യസംരക്ഷണം തുടങ്ങിയ മേഖല കളിൽ മാതൃകയാകത്തക്കവിധം ഈ ഗ്രാമത്തെ വളർത്തിയെടുക്കു കയാണ് ഈ പദ്ധതിയിലൂടെ ലക്ഷ്യമിടുന്നത്.

ജന്മശതാബ്ദി വർഷത്തിന്റെ ഓർമ്മയ്ക്കായി ഏറ്റവും അർഹതയുള്ള വ്യക്തിയെ കണ്ടെത്തി മാർ ഗ്രിഗോറിയോസ് സ്മാരക അവാർഡ് സമ്മാനിച്ച് ആദരിക്കുന്നതാണ്. പാവങ്ങളെ മുൻനിർത്തി ജീവിച്ച വന്ദ്യപിതാവിന്റെ ശുശ്രൂഷാമേഖലകളുമായും ദർശനങ്ങളു മായും ചേർന്നുപോകുന്ന വ്യക്തിക്കാണു അവാർഡ് നൽകുന്നത്. അദ്ദേഹത്തിന്റെ ജീവിതത്തെയും ദർശനത്തെയും മുൻനിർത്തി യൂണിവേഴ്സിറ്റി തലത്തിൽ പി.എച്ച്.ഡി. ലക്ഷ്യംവച്ച് ഗവേഷണം നടത്തുന്നവർക്ക് മൂന്നുവർഷത്തേക്കു സ്കോളർഷിപ്പ് നൽകുന്നതിന് മർ ഗ്രിഗോറിയോസ് സ്കോളർഷിപ്പ് ഏർപ്പെടുത്തുന്നു.

മാർ ഗ്രിഗോറിയോസ് പിതാവിന്റെ ജന്മശതാബ്ദി വർഷത്തിൽ തിരുവനന്തപുരം മേജർ അതിരൂപതയിലെ വൈദികജില്ലകളുടെ ആഭിമുഖ്യത്തിൽ വിവിധ ആശുപത്രികളിൽ സൗജന്യഭക്ഷണ വിതരണം നടത്തുന്നതാണ്. ഈ ജീവകാരുണ്യപദ്ധതി എന്നും പാവപ്പെട്ടവരുടെ വിശപ്പിനെതിരെ പോരാടിയ മാർ ഗ്രിഗോറിയോസ് പിതാവിന്റെ ഓർമ്മയ്ക്ക് അർപ്പിക്കുന്ന ഹൃദ്യമായ ആദരവായിരിക്കും. പാവപ്പെട്ട 100 പെൺകുട്ടികളുടെ വിവാഹം നടത്തുന്നതിനു ജന്മശതാബ്ദി വർഷം സഹായം നൽകുന്നതാണ്.

എല്ലാമതങ്ങളോടും വിവിധ സഭകളോടും വന്ദ്യപിതാവ് ഹൃദയപൂർവ്വമായ ബന്ധമാണ് പുലർത്തിയിരുന്നത്. ആ ഉറച്ചബന്ധം സങ്കീർണ്ണമായ സന്ദർഭങ്ങളിൽ വളരെയേറെ സദ്ഫലങ്ങൾ സമൂഹത്തിന് നൽകിയിട്ടുമുണ്ട്. സർവ്വമതസമ്മേളന ങ്ങളിലും എക്യുമെനിക്കൽ സമ്മേളനങ്ങളിലും എപ്പോഴും അദ്ദേഹത്തിന്റെ സാന്നിദ്ധ്യമുണ്ടായിരുന്നു. ഇത്തരം പലസമ്മേളനങ്ങൾക്കു വന്ദ്യപിതാവ് നേതൃത്വം നൽകിയിട്ടുണ്ട്. പിതാവിന്റെ പാവനസ്മരണ യുടെ പശ്ചാത്തലത്തിൽ എക്യുമെനിക്കൽ സമ്മേളനവും സർവ്വമതസ മ്മേളനവും സംഘടിപ്പിക്കുന്നതാണ്. എക്യുമെനിക്കൽ സമ്മേളനം മാർ ഗ്രിഗോറിയോസ് പിതാവിന്റെ ജന്മനാട്ടിലും സർവ്വമതസമ്മേളനം തിരുവനന്തപുരത്തും കൂടാനാണു ആഗ്രഹിക്കുന്നത്.

മാർ ഗ്രീഗോറിയോസ് പിതാവ് മദ്യവിരുദ്ധ പ്രവർത്തനങ്ങളിൽ സജീവമായ നേതൃത്വമാണ് നൽകിയിരുന്നത്. ഈ വിഷയത്തി നെതിരെ ഉറച്ചനിലപാടുകളാണ് അദ്ദേഹം സ്വീകരിച്ചിരുന്നത്. ജന്മശതാബ്ദി വർഷത്തിൽ കൂടുതൽ ശക്തമായ മദ്യവിരുദ്ധ ബോധവൽക്കരണ പദ്ധതിക്കു നാം രൂപം നൽകുകയാണ്. മദ്യത്തിനെതിരെ ബോധവൽക്കരണം എല്ലാ തലങ്ങളിലും ശക്തമാക്കും; വ്യാപിപ്പിക്കും. മദ്യപാനികളെ കണ്ടെത്തി കൗൺസിലിംഗ് ആദിയായ തുടർ ശുശ്രൂഷകളും നൽകുന്നതിന് ലക്ഷ്യം വയ്ക്കുന്ന പദ്ധതിയാണിത്. നമ്മുടെ കുടുംബങ്ങളിൽ നിന്ന് മദ്യത്തിന്റെ സ്വാധീനത്തിൽ അടിമയായിരിക്കുന്നവരെ മോചിപ്പിക്കുവാനുള്ള കർമ്മപരിപാടികൾ അടിയന്തിരാവശ്യമാണ്.

ഒരുവർഷം നീണ്ടുനിൽക്കുന്ന ജന്മശതാബ്ദിയാഘോഷ ങ്ങളുടെ ഭാഗമായി ഏതാനും വ്യത്യസ്തങ്ങളായ കർമ്മപരിപാടികൾക്ക് ഇതിനോടകം രൂപം നൽകിയിട്ടുണ്ട്.

1. 100 കേന്ദ്രങ്ങളിൽ ജന്മശതാബ്ദി സ്മാരക പ്രഭാഷണങ്ങൾ (ഒരു രൂപതയിൽ ഒന്നോ രണ്ടോ സ്ഥലങ്ങളിൽ)
2. പിരപ്പൻകോട് മലങ്കര മെഡിക്കൽ വില്ലേജിൽ ബനഡിക്ട് മാർ ഗ്രിഗോറിയോസ് ജശതാബ്ദി സ്മാരക കാൻസർ കെയർ ഹോം
3. ഇടവകകളും സ്ഥാപനങ്ങളും കേന്ദ്രീകരിച്ച് ബനഡിക്ട് മാർ ഗ്രിഗോറിയോസ് ഹരിത പദ്ധതി (എല്ലാ രൂപതകൾക്കും ബാധകം)
4. ബനഡിക്ട് മാർ ഗ്രീഗോറിയോസ് ഗ്രാമവികസന പദ്ധതി
5. ജന്മശതാബ്ദി സ്മാരക അവാർഡ്
6. സർവ്വമത സമ്മേളനം
7. വൈദികജില്ലകൾ കേന്ദ്രീകരിച്ച് ആശുപത്രികളിൽ ഒരു വർഷത്തെ ഉച്ചഭക്ഷണ വിതരണം (സാധിക്കുന്ന എല്ലായിടങ്ങളിലും ക്രമീകരിക്കണം.)
8. എക്യുമെനിക്കൽ സമ്മേളനങ്ങൾ
9. മദ്യവിരുദ്ധ ബോധവൽക്കരണ പരിപാടി (എല്ലാ രൂപതകളിലും)
10. സന്യസ്ത/വൈദിക സംഗമങ്ങൾ
11. ജന്മശതാബ്ദി സ്മാരക ഗ്രന്ഥം
12. ബനഡിക്ട് മാർ ഗ്രീഗോറിയോസ് സ്കോളർഷിപ്പ് (റിസർച്ച്)
13. പാവപ്പെട്ട 100 പെൺകുട്ടികളുടെ വിവാഹത്തിനുള്ള ധനസഹായം

(ജാതി, മത പരിഗണന കൂടാതെ നമ്മുടെ സഭയിലെ എല്ലാ രൂപതകളും തെരഞ്ഞെടുക്കുന്നു.)

വന്ദ്യപിതാവിന്റെ ജന്മദിനമായ ഫെബ്രുവരി 1 ഞായറാഴ്ച മലങ്കര സുറിയാനി കത്തോലിക്കാസഭയിലെ എല്ലാ ദൈവാലയങ്ങളിലും ആശ്രമങ്ങളിലും മഠങ്ങളിലും ഭാഗ്യസ്മരണാർഹനായ മാർ ഗ്രിഗോറിയോസ് പിതാവിനുവേണ്ടി വി. കുർബ്ബാന അർപ്പിക്കുകയും ധൂപപ്രാർത്ഥന നടത്തുകയും ചെയ്ത് വന്ദ്യപിതാവിന്റെ ജന്മശതാബ്ദിക്ക് തുടക്കം കുറിച്ചിരിക്കുകയാണ്.

2015 ഫെബ്രുവരി 17-ന് രാവിലെ 9.00-ന് പട്ടം സെന്റ് മേരീസ് കത്തീഡ്രലിൽ വന്ദ്യ പിതാവിന്റെ കബറിങ്കൽ ധൂപപ്രാർത്ഥന നടത്തിയതിനുശേഷം 10 മണിക്ക് പട്ടം സെന്റ് മേരീസ് ആഡിറ്റോറിയ ത്തിൽ കൂടുന്ന സമ്മേളനത്തിൽ വച്ച് ജന്മശതാബ്ദി ആഘോഷങ്ങളുടെ ഔദ്യോഗിക ഉദ്ഘാടനം കേരള മുഖ്യമന്ത്രി ശ്രീ ഉമ്മൻചാണ്ടി നിർവ്വഹിക്കുന്നതാണ്. ചടങ്ങിൽ അഭിവന്ദ്യ പിതാക്കന്മാരെ കൂടാതെ വിവിധ മണ്ഡലങ്ങളിൽ പ്രവർത്തിക്കുന്നവരുടെ പങ്കാളിത്തം ഉണ്ടായിരിക്കുന്നതാണ്. **നമ്മുടെ മേജർ അതിരൂപതയിലെ ബഹു. വൈദികരും, സന്യസ്തരും, മേജർ അതിരൂപതാ അജപാലനസമിതി അംഗങ്ങളും, പ്രേഷിതവേദികളുടെ (എം.സി.വൈ.എം., എം.സി.ഏ., മാതൃസംഘം മുതലായവ) രൂപതാ, മേഖലാ ഭാരവാഹികളും ഇടവക കമ്മിറ്റിയംഗങ്ങൾ എല്ലാവരും ഉദ്ഘാടന സമ്മേളനത്തിൽ സംബന്ധിക്കണമെന്ന് സ്നേഹത്തോടെ ഞാൻ ഓർമ്മപ്പെടുത്തുന്നു.**

ജന്മശതാബ്ദി ആഘോഷങ്ങൾ ഔദ്യോഗികമായി തുടങ്ങി വയ്ക്കുന്നതിന്റെ പ്രാരംഭമായിട്ടാണ് ഫെബ്രുവരി 17-ലെ ഉദ്ഘാടന സമ്മേളനം ക്രമീകരിക്കുന്നത്. ബാക്കിയുള്ള സമ്മേളനങ്ങളുടെ സമയം, സ്ഥലം ഇവ സഭാപ്രസിദ്ധീകരണങ്ങളിലൂടെ ഏവരേയും അറിയി ക്കുന്നതാണ്.

സമൂഹത്തിന്റെ എല്ലാ തുറകളിലുള്ളവരെയും നമ്മുടെ സഭയിലെ കൂടുതൽ പ്രതിനിധികളെയും ചേർത്തുകൊണ്ടള്ള ജന്മശതാബ്ദി മഹാസമ്മേളനം പിന്നീട് ഉണ്ടായിരിക്കുന്നതാണെന്ന് അറിയിക്കുന്നു. അതിന്റെ വിശദവിവരങ്ങളും കർമ്മപരിപാടികളുടെ വിവരവും പിന്നാലെ അറിയിക്കുന്നതാണ്.

മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ വിശിഷ്യ, തിരുവനന്തപുരം മേജർ അതിരൂപതയുടെ അദ്ധ്യക്ഷനായിരുന്ന ദൈവദാസൻ ആർച്ചുബിഷപ്പ് മാർ ഈവാനിയോസ് പിതാവിന്റെ പിൻഗാമി എന്ന നിലയിൽ ഭാഗ്യസ്മരണാർഹനായ മാർ ഗ്രീഗോറി യോസ് തിരുമേനി തിരുവനന്തപുരം മേജർ അതിരൂപതയ്ക്ക് നൽകിയിട്ടുള്ള

എല്ലാ ശുശ്രൂഷകൾക്കും സേവനങ്ങൾക്കും നമുക്ക് ദൈവത്തിന് നന്ദി പറയാം. തിരുവനന്തപുരം മേജർ അതിരൂപതയിലെ സഭാമക്കളുടെ ആത്മീയവും, ഭൗതീകവും, സാമ്പത്തികവും, വിദ്യാഭ്യാസപരവുമായ വളർച്ചയ്ക്ക് വന്ദ്യപിതാവ് നൽകിയ വലിയ നേതൃത്വം ഇത്തരുണത്തിൽ പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. ഈ മേഖലകളിൽ സമഗ്രമായതും സജീവമായതുമായ ഒരു ശുശ്രൂഷയാണ് അഭിവന്ദ്യ മാർ ഗ്രീഗോറിയോസ് പിതാവ് നിർവ്വഹിച്ചുപോന്നത്. പാവപ്പെട്ട മനുഷ്യർക്ക് പ്രത്യേക പരിഗണന നൽകിയിരുന്ന വന്ദ്യ പിതാവ് ഇന്നും അനേകം ആളുകളുടെ മനസ്സിലും കുടുംബങ്ങളിലും സജീവമായി വസിക്കുന്നു. പുതിയ ദൈവാലയങ്ങൾ നിർമ്മിക്കുന്ന തിനും, ധാരാളം ആരാധനാ കൂട്ടായ്മകൾ ക്രമീകരിക്കുന്നതിനും, പുതിയ സ്കൂളുകളും മറ്റു വിദ്യാഭ്യാസ സ്ഥാപനങ്ങളും തുടങ്ങുന്ന തിനും, വൈദികപരിശീലനത്തിനും അഭിവന്ദ്യ പിതാവ് പ്രത്യേകം ശ്രദ്ധിച്ചിരുന്നു. മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റി വഴിയായി സാമൂഹ്യപ്രതിബദ്ധത ഉറപ്പാക്കുന്നതിനും വന്ദ്യപിതാവ് ഏറ്റം ശ്രദ്ധയോടുകൂടി നമ്മുടെ മേജർ അതിരൂപതയിലൂടെ നേതൃത്വം നൽകി.

ബഥനിയിലൂടെ രൂപപ്പെട്ട ഒരു സന്യാസവൈദിക ജീവിതക്രമം സഭയുടെ നായകൻ എന്ന സ്ഥാനത്തേക്ക് ഉയർത്തപ്പെട്ടതും അതിലൂടെ ധാരാളം നന്മകൾ നമുക്ക് സംലഭ്യമായതും കൃതജ്ഞതയോടെ സ്മരിക്കുന്നു. ബഥനി സന്യാസ സമൂഹത്തോടു നമ്മുടെ മേജർ അതിരൂപതയ്ക്കുള്ള ഹൃദയപൂർവ്വമായ നന്ദി അറിയിക്കുന്നു. വന്ദ്യപിതാവിന്റെ തങ്ങളത്തിൽ കുടുംബത്തോട് തിരുവനന്തപുരം മേജർ അതിരൂപതയ്ക്കുള്ള ഹൃദയംഗമായ ബന്ധവും കൃതജ്ഞതയും അർപ്പിക്കുന്നു. ഭാഗ്യസ്മരണാർഹനും ഇപ്പോഴും പൊതുസമൂഹം ആദരവോടെ പരിഗണിക്കുന്ന വനുമായ മാർ ഗ്രീഗോറിയോസ് പിതാവിന്റെ ജന്മശതാബ്ദിയുടെ കർമ്മപദ്ധതികൾ പിതാവിന്റെ സന്ദേശത്തിനും സമീപനങ്ങൾക്കും ചേർന്നവിധമാണ് വിഭാവനം ചെയ്തിരിക്കുന്നത്. വന്ദ്യപിതാവിന്റെ ദർശനങ്ങളെ സഭയിലും സമൂഹത്തിലും നമുക്ക് പുന:പ്രതിഷ്ഠിക്കാം. ജന്മശതാബ്ദി ആഘോഷത്തിന്റെ ഭാഗമായി വിഭാവനം ചെയ്തിരിക്കുന്ന കർമ്മപരിപാടികളുടെ വിജയത്തിനും സൂക്ഷ്മതയോടുകൂടി അത് നടപ്പിലാക്കുന്നതിനും ഏവരുടെയും, വിശിഷ്യാ തിരുവനന്തപുരം മേജർ അതിരൂപതയിലെ ബഹു. വൈദികരുടെയും സന്യസ്തരുടെയും വിശ്വാസികളുടെയും ആത്മാർത്ഥമായ പ്രാർത്ഥനയും പിൻബലവും ഞാൻ ആഗ്രഹിക്കുന്നു. കർമ്മപദ്ധതികളുടെ നടത്തിപ്പിലേക്ക് നിങ്ങളേവരുടെയും പങ്കാളിത്തവും സാമ്പത്തികമായ സഹകരണവും ഞാൻ പ്രത്യേകം അഭ്യർത്ഥിക്കുന്നു.

ഭാഗ്യസ്മരണാർഹനായ ബനഡിക്ട് മാർ ഗ്രീഗോറിയോസ് പിതാവിലൂടെ മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് പ്രത്യേകിച്ച് നമ്മുടെ മേജർ അതിരൂപതയ്ക്ക് ലഭ്യമായ എല്ലാ അനുഗ്രഹങ്ങൾക്കും നന്മകൾക്കും ദൈവത്തിനു നന്ദിപറയാം. തുടർന്നും വന്ദ്യപിതാവിന്റെ അനുഗ്രഹവും സ്വർഗ്ഗീയ മാദ്ധ്യസ്ഥവും യാചിക്കാം. ആയത് ദൈവമാതാവായ പരിശുദ്ധ കന്യകാമറിയത്തിന്റെയും, അപ്പസ്തോല സമൂഹത്തിന്റെയും, വിശിഷ്യാ നമ്മുടെ പിതാവായ മാർത്തോമ്മാശ്ലീഹാ യുടെയും, ഭാഗ്യസ്മരണാർഹനായ ബനഡിക്ട് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ സ്വർഗ്ഗീയ മദ്ധ്യസ്ഥനായ നിസ്സായിലെ വിശുദ്ധ ഗ്രീഗോറിയോസിന്റെയും സകല വിശുദ്ധരുടെയും പ്രാർത്ഥനകളാൽ തന്നെ, ആമ്മീൻ.

എന്ന്,

കർത്താവിൽ നിങ്ങളുടെ വിനീത ശുശ്രൂഷി,



✠ **ബസേലിയോസ് കർദ്ദിനാൾ ക്ലീമീസ്**
മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കാബാവാ &
തിരുവനന്തപുരം മേജർ ആർച്ചുബിഷപ്പ്.

പട്ടം, തിരുവനന്തപുരം
03-02-2015



# പുണ്യ പിതാവേ സ്വാഗതം

**പരിശുദ്ധ ഇഗ്നാത്തിയോസ് അപ്രേം ദ്വിതീയൻ പാത്രിയർക്കീസ്ബാവായുടെ കേരള സന്ദർശനത്തോടനുബന്ധിച്ച് കോട്ടയത്ത് നടന്ന പൊതുസമ്മേളനത്തിൽ അഭിവന്ദ്യ കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവാ നടത്തിയ പ്രസംഗം.**

പരിശുദ്ധ പാത്രിയർക്കീസ് ബാവാ, ശ്രേഷ്ഠ കാതോലിക്കാബാവാ, ബഹുമാനപ്പെട്ട മുഖ്യമന്ത്രി, പ്രീയപ്പെട്ട മെത്രാപ്പോലീത്താമാരേ, വേദിയിലും സദസ്സിലുമായിരിക്കുന്ന സുഹൃത്തുക്കളെ, കർത്താവിൽ ഏറ്റവും സ്നേഹിക്കപ്പെടുന്നവരെ,

ആകമാന ഓർത്തഡോക്സ് സുറിയാനി സഭയുടെ പരമാദ്ധ്യക്ഷനും വിശുദ്ധ പത്രോസിന്റെ അന്ത്യോക്യായുടെ സിംഹാസനത്തിൽ വാണരുളുന്ന പരിശുദ്ധ ഇഗ്നാത്തിയോസ് അപ്രേം ദ്വിതീയൻ പാത്രിയർക്കീസ് ബാവാ തിരുമനസ്സുകൊണ്ട് ഭാരതത്തിലേക്ക് എഴുന്നള്ളിയത് ഭാരതത്തിലെ ക്രൈസ്തവ സമൂഹത്തിന് മുഴുവൻ വളരെ അനുഗ്രഹമാണെന്നു സന്തോഷപൂർവ്വം പറയട്ടെ. പരിശുദ്ധ പിതാവ് യാക്കോബായ സുറിയാനി സഭയ്ക്ക് വലിയ അനുഗ്രഹം പ്രദാനം ചെയ്യുന്നു. പരിശുദ്ധ പിതാവേ, അന്തോക്യായിലെ പുരാതനമായ സിംഹാസനത്തിൽ വാണരുളുന്ന അങ്ങയുടെ ശ്ലൈഹികാശിർവാദവും പ്രാർത്ഥനയും മഹത്തായ സാന്നിദ്ധ്യവും ഞങ്ങളുടെ പ്രീയപ്പെട്ട രാജ്യത്തിനും, ഇവിടുത്തെ ക്രൈസ്തവ സമൂഹത്തിനും, ഭാരതത്തിലെ കത്തോലിക്കാ സഭാ സമൂഹത്തിനും ലഭിക്കുന്നു എന്നതിന്റെ സന്തോഷം ഭാരത കത്തോലിക്കാ സഭയ്ക്കുവേണ്ടി ഞാൻ അങ്ങയെ അറിയിക്കുന്നു. ക്രൈസ്തവർ ആദ്യമായി അങ്ങനെ വിളിക്കപ്പെട്ട അന്തോക്യായിലെ മെത്രാൻ എന്ന നിലയിൽ അങ്ങ് വീരോചിതമായ അവിടുത്തെ നേതൃത്വം വഴി ലോകമാസകലമുള്ള ക്രൈസ്തവ സമൂഹത്തെയാണ് അനുഗ്രഹിച്ചുകൊണ്ടിരിക്കുന്നത്. ശ്രേഷ്ടനായ പിതാവേ, ലോകത്ത് മറ്റേത് സ്ഥലത്തേക്കാളും ക്രൈസ്തവർ അവരുടെ വിശ്വാസത്തിന്റെ പേരിൽ ഏറ്റവും പൈശാചികമായി പീഡിപ്പിക്കപ്പെടുന്ന ഇടങ്ങളിൽ, അവരോടൊപ്പം നിന്ന്, താമസിച്ച്, ജീവിച്ച് അവരെ നിരന്തരം ശക്തിപ്പെടുത്തുന്ന ത്യാഗപൂർവ്വമായ അങ്ങയുടെ നേതൃത്വത്തിന് ലോകമെമ്പാടുമുള്ള ക്രൈസ്തവ സമൂഹം അങ്ങയോട് കടപ്പെട്ടിരിക്കുന്നു. മഹത്തായ ഞങ്ങളുടെ മാതൃരാജ്യത്തെ മതന്യൂനപക്ഷങ്ങൾ ആശങ്കകളിലും ഭയത്തിലും ആയിരിക്കുന്ന പ്രത്യേക സാഹചര്യത്തിലാണ് അങ്ങയുടെ സന്ദർശനമെന്നതും ശ്രദ്ധേയമാണ്. അങ്ങയുടെ അനുഗ്രഹ വചസ്സുകളും, പ്രോത്സാഹനവും യേശുവിന്റെ നല്ല സാക്ഷികളായി ഈ രാജ്യത്ത് ജീവിക്കുവാൻ ഞങ്ങൾക്ക് കൂടുതൽ പ്രചോദനമാകുന്നു. പരിശുദ്ധ പിതാവേ, പൗരാണികമായ സുറിയാനി പാരമ്പര്യത്തിന്റെ സംരക്ഷകനാണ് അങ്ങ്. സുറിയാനി പാരമ്പര്യത്തിൽ വിശ്വസിക്കുന്ന കത്തോലിക്കാ-ഓർത്തഡോക്സ് സഭകൾ എന്ന നിലയിൽ ഒരുമിച്ച് ഒരേ കൂട്ടായ്മയിൽ ലോകം മുഴുവൻ സുവിശേഷം പ്രസംഗിക്കുവാൻ നമുക്ക് കഴിയുമെന്ന് ഞാൻ ഉറച്ചുവിശ്വസിക്കുന്നു. എന്റെ അമേരിക്കയിലെ ശുശ്രൂഷക്കാലത്ത് അന്ന് അവിടെയുണ്ടായിരുന്ന പരിശുദ്ധ പിതാവ് എന്നോട് കാണിച്ചിട്ടുള്ള സ്നേഹവും വാൽസല്യവും ഞാൻ ഏറെ നന്ദിയോടെ ഓർക്കുന്നു. മലങ്കര ഓർത്തഡോക്സ് സഭയുമായി സമാധാന പരിശ്രമങ്ങൾക്ക് അങ്ങ് എടുത്ത ധീരമായ കാൽവയ്പ്പുകൾക്ക് അങ്ങയെ പ്രത്യേകം അഭിനന്ദിക്കുന്നു. അങ്ങയുടെ നേതൃത്വത്തിന് മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെയും കേരള കത്തോലിക്കാ മെത്രാൻ സംഘത്തിന്റെയും പ്രത്യേകം നന്ദിയും ഭാവുകങ്ങളും നേരുന്നു. പരിശുദ്ധ അന്തോക്യാ സിംഹാസനത്തിന്റെ സുദൃഢമായ ബന്ധം ജീവിക്കുന്ന മലങ്കര യാക്കോബായ സഭയിലെ പ്രിയപ്പെട്ട സഭാമക്കളോടും പട്ടക്കാരോടും അഭിവന്ദ്യരായ മെത്രാപ്പോലീത്താമാരോടും ഈ സഭയെ എഴുന്നേൽപ്പിച്ചു നിർത്തുകയും, ജീവിക്കുവാൻ ത്രാണികൊടുക്കുകയും, ഓടിനടക്കുവാനുള്ള ചാലകശക്തി നൽകുകയും ചെയ്യുന്ന അഭിവന്ദ്യനായ ശ്രേഷ്ഠ കാതോലിക്കാ ബസേലിയോസ് ബാവാ തിരുമനസ്സിനോടുള്ള പ്രത്യേകമായ ആദരവ് ഞാൻ അറിയിച്ചുകൊള്ളട്ടെ, എല്ലാവരെയും ദൈവം അനുഗ്രഹിക്കട്ടെ. പരിശുദ്ധ പിതാവേ അങ്ങേക്ക് പ്രത്യേകം നന്ദി.



# വിശുദ്ധീകരണത്തിന്റെ നോമ്പ്



**റവ. ഫാ. ഗീവർഗ്ഗീസ് വല്ല്യചാങ്ങവീട്ടിൽ**
മാർ ഈവാനിയോസ് കോളേജ്, തിരുവനന്തപുരം

ഹെബ്രായർ 12:14 വിശുദ്ധികൂടാതെ ആർക്കും ദൈവത്തെ ദർശിക്കാൻ സാധിക്കുകയില്ല.

ദൈവദർശനം സാധ്യമാകാൻ ജീവിതവിശുദ്ധി അത്യാവശ്യമാണ്. മാലിന്യമില്ലാത്ത അവസ്ഥയാണ് വിശുദ്ധി. പാപത്തിന്റെ മാലിന്യമില്ലാത്ത സ്ഥിതിവിശേഷമാണ് യഥാർത്ഥവിശുദ്ധി. വി. ബൈബിൾ ദൈവത്തോട് ബന്ധപ്പെടുത്തിയാണ് വിശുദ്ധിയെപ്പറ്റി പരാമർശിക്കുന്നത്. ദൈവം വിശുദ്ധനാണ്. (ഏശയ്യാ 6 സ്വർഗ്ഗീയദർശനം). ആ ദൈവത്തോട് അടുത്തുവരുന്നവർ വിശുദ്ധരായിരിക്കണം. ദൈവത്തിൽ നിന്നാണ് മനുഷ്യന് വിശുദ്ധി സംലഭ്യമാകുന്നത്.

ആത്മവിശുദ്ധീകരണത്തിന്റെ മരുഭൂമികൾ നോമ്പിന്റെ ദിനങ്ങളിൽ നമ്മിൽ രൂപപ്പെടണം. ഉപവാസത്തിലും വ്രതാനുഷ്ഠാനത്തിലും പുണ്യപ്രവൃത്തികളിലും ഫലസമൃദ്ധിയുണ്ടാകേണ്ട വിശുദ്ധദിനങ്ങളാണ്. വി. മാമോദീസായിൽ സ്വീകരിച്ച വിശുദ്ധി ലൗകിക ജീവിതക്രമങ്ങളിൽ ഉൾച്ചേർന്നു നിൽക്കുന്നതിനാൽ നഷ്ടമാകുന്നു. കുമ്പസാരത്തിലൂടെ വീണ്ടും കൈവരിക്കുന്ന വിശുദ്ധി നോമ്പനുഷ്ഠാനത്തിലൂടെ കൂടുതൽ ആഴപ്പെടണം. ദൈവത്തോട് ചേർന്ന് ജീവിച്ച് വിശുദ്ധീകരിക്കപ്പെടുന്ന അവസരമാണ് നോമ്പ്. അങ്ങനെയെങ്കിലെ വി. ബൈബിൾ നൽകുന്ന മൂന്നു വ്യത്യസ്ത സംഭവങ്ങൾ നോമ്പിൽ നടക്കേണ്ട വിശുദ്ധീകരണ പ്രക്രിയയെ സൂചിപ്പിക്കുന്നു.

1. ജലപ്രളയത്തിന്റെ അന്ത്യത്തിൽ നോഹയേയും കുടുംബത്തെയും ദൈവം ഓർത്തു (ഉല്പത്തി 8:1) മനുഷ്യന്റെ പാപങ്ങൾ കണ്ട് യഹോവയായ ദൈവം നടത്തിയ ശുദ്ധീകരണ പ്രക്രിയയാണ് ജലപ്രളയം. തിരഞ്ഞെടുക്കപ്പെട്ട നോഹയും കുടുംബവും അവരോടൊപ്പം പെട്ടകത്തിൽ ഉണ്ടായിരുന്ന ജീവജാലങ്ങളും രക്ഷപ്പെടുന്നു. എല്ലാ മാലിന്യങ്ങളും കഴുകി ഭൂതലത്തെ ദൈവം വിശുദ്ധീകരിക്കുന്നു. പെട്ടകത്തിനുള്ളിൽ ദൈവത്തോടൊത്തു വസിക്കുന്ന നോഹ. സ്വയം വിശുദ്ധീകരിച്ച് ദൈവപദ്ധതിയോട് സഹകരിക്കുന്നു. നോമ്പും ഒരു പെട്ടകമാണ്. ലൗകിക ദുരാശകളെല്ലാം ഉപേക്ഷിച്ച് ദൈവസന്നിധിയിൽ നമ്മെ ഒരുമിച്ചു നിർത്തുന്ന സുരക്ഷിത പേടകമാണ്. പ്രളയത്തിനൊടുവിൽ ദൈവം നോഹയെ ഓർത്തതുപോലെ നോമ്പിന്റെ അവസാനത്തിൽ നാം വിശുദ്ധി പ്രാപിക്കുമ്പോൾ നമ്മേയും ദൈവം ഓർക്കും. നവസമൂഹസൃഷ്ടിയിൽ രക്ഷിക്കപ്പെട്ട ജനത്തിന്റെ പ്രതിനിധികളായി നാമും വിശുദ്ധിയുള്ളവരാകും.

2. നാല്പതു ദിനരാത്രങ്ങൾ സീനായ് മലയിൽ ദൈവമഹത്വത്തിൽ ജീവിക്കുന്ന മോശ (പുറപ്പാട് 24:18) ജനക്കൂട്ടത്തിൽ നിന്നും മാറി സീനായ് മലയിൽ മോശ ദൈവത്തെ കേൾക്കുന്നു. ആത്മവിശുദ്ധീകരണത്തിന്റെ നാല്പതു ദിനരാത്രങ്ങൾ. ലോകത്തോടുള്ള ബന്ധം വിച്ഛേദിച്ച് ദൈവസംസർഗത്തിൽ ജീവിക്കുന്ന മോശ. എല്ലാ തരത്തിലും

വിശുദ്ധി കൈവരിച്ച മോശയുടെ മുഖം തേജോമയമായി. ആത്മശരീര വിശുദ്ധിയുടെ പ്രഭാപൂരിതഭാവം മോശയിൽ തിളങ്ങിനിന്നു. നോമ്പും ദൈവസംസർഗത്തിലും ദൈവമഹത്വത്തിലും ജീവിച്ച് വിശുദ്ധി സ്വീകരിക്കേണ്ട ദിനങ്ങളാണ്.

3. നാല്പതു രാവും പകലും നടന്നു കർത്താവിന്റെ മലയായ ഹോറെബിലെത്തിയ ഏലിയാ പ്രവാചകൻ. ദൈവം നൽകിയ ഭക്ഷണം പ്രവാചകനെ ദുഷ്കരമായ മരുഭൂമിയാത്ര പൂർത്തിയാക്കാൻ ശക്തിപ്പെടുത്തി. മരുഭൂമിയിലെ ചൂടിന്റെ കാഠിന്യത്തിൽ ആത്മാവിലും ശരീരത്തിലുമുള്ള സകല മാലിന്യങ്ങളും ഉരുകി സ്വയം വിശുദ്ധീകരിക്കപ്പെടുന്നു. ആഗ്രഹങ്ങൾക്കും അഭിലാഷങ്ങൾക്കും പരിധി നിർണ്ണയിച്ച് കാഴ്ചപ്പാടിൽ നവമായ ആത്മീയത ഉൾക്കൊണ്ട് വിശുദ്ധിപ്രാപിക്കുന്നു. മരണത്തിനായി പ്രാർത്ഥിച്ച് മുൾച്ചെടിയുടെ തണലിൽ ഇരിക്കുന്ന പ്രവാചകൻ ഹോറെബുമലയിൽ എത്തുമ്പോൾ ദൈവത്തോടു പറയുന്നു. ദൈവമായ കർത്താവിനെ പ്രതിയുള്ള തീഷ്ണതയാൽ താൻ ജ്വലിക്കുകയാണെന്ന് (1 രാജാക്കന്മാർ 19:10) ആത്മാവിലും ശരീരത്തിലും വിശുദ്ധി പ്രാപിച്ച് ദൈവത്തെപ്രതി ജ്വലിക്കേണ്ട ദിനങ്ങളാണ് നോമ്പ്.

ആത്മാവിഷ്കാരത്തിന് ഉതകുന്നവിധം പുണ്യങ്ങൾ അഭ്യസിക്കാനും സ്വയം പരിത്യജിക്കലിന്റെ നൊമ്പരത്താൽ ഭൗതികവസ്തുക്കളോടുള്ള മമത ഉപേക്ഷിക്കാനും നാം പരിശ്രമിക്കണം. അങ്ങനെ നമുക്ക് വിശുദ്ധി കൈവരിക്കാം. ദൈവത്തെ കാണുന്നവരായി മാറുകയും ചെയ്യാം. കാണപ്പെടുന്ന സഹോദരനിൽ ദൈവത്തെ കണ്ടുമുട്ടി ദൈവശുശ്രൂഷ ചെയ്യാൻ തരത്തിൽ ഹൃദയം നിർമ്മലമാകും. കണ്ണുകൾ തെളിമയുള്ളതാകും. നാം വിശുദ്ധരാകും. ചുരുക്കത്തിൽ ദൈവമഹത്വത്തിൽ ജീവിക്കുന്ന..... ദൈവസ്നേഹത്താൽ ജ്വലിക്കുന്ന വിശുദ്ധീകരണത്തിന്റെ ദിനങ്ങളാണ് നോമ്പ്.




## ഉപകാരസ്മരണ







## ഒരു വിശ്വാസി

## ഉള്ളതു പറഞ്ഞാൽ ......

# നാടിനെ മറന്ന ബ്രേക്കിംഗ് ന്യൂസുകൾ

ദേശീയ ഗെയിംസ് സമാപിച്ചു. ചിലരെങ്കിലും പ്രതീക്ഷിച്ചതുപോലെ അത് അലങ്കോലമായില്ല. വിജയമായിരുന്നു എന്നു മാത്രമല്ല അതൊരു 'കേരളാ മോഡൽ' എന്ന നിലയിൽ രാജ്യമെങ്ങും അംഗീകരിക്കപ്പെട്ടു. പക്ഷേ ഇതിങ്ങനെ വിജയിച്ചതിൽ നമ്മുടെ മാധ്യമ ലോകത്തിന് അത്ര രസിച്ചിട്ടില്ല. അവരുടെ "സുപ്പീരിയോരിറ്റി കോംപ്ലക്സു" കൊണ്ടും വർദ്ധിച്ച 'ഈഗോ' കൊണ്ടും ഇനിയും അതങ്ങോട്ടു സമ്മതിച്ചു തരുവാൻ ഒരു മടി. കേരളത്തിൽ ദേശീയ ഗെയിംസ് നടക്കുവാൻ പോകുന്നുവെന്ന് പ്രഖ്യാപിച്ചിട്ട് വർഷങ്ങളായി. കഴിഞ്ഞ ഗവൺമെന്റിന്റെ കാലത്താണ് തീരുമാനമായത്. ഒരു ദേശീയ ഗെയിംസ് നടത്തുന്നതിന് എന്തെല്ലാം അടിസ്ഥാന സൗകര്യങ്ങൾ വേണമെന്ന് അറിയാത്തവരല്ല ഇവിടെ അന്നു ഭരിച്ചത്. മുട്ടോളം മുണ്ടും പൊക്കി മുഖ്യൻ കേരളം മുഴുവൻ അലഞ്ഞു തിരിഞ്ഞു നടന്നതല്ലാതെ പ്രത്യേകിച്ചൊന്നും അന്ന് നാട്ടിൽ നടന്നില്ല. ദേശീയ ഗെയിംസിന്റെ മുന്നൊരുക്കത്തിലും അത് തന്നെ സംഭവിച്ചു. ഇഷ്ടപ്പെട്ട നല്ല നല്ല കഥകൾ വേറെയുണ്ടായിരുന്നതുകൊണ്ട് നമ്മുടെ മാധ്യമങ്ങൾ ഈ മുന്നൊരുക്കത്തിൽ വന്ന വീഴ്ചകൾ വേണ്ടവിധത്തിൽ ചർച്ച ചെയ്തില്ല. അന്ന് ചർച്ചചെയ്താൽ റേറ്റിംഗ് കൂടില്ലല്ലോ. പുതിയ ഗവൺമെന്റ് വന്ന് മുൻ ഡി.ജി.പി. ജേക്കബ് പുന്നൂസിനെ നാഷണൽ ഗെയിംസിന്റെ ചുമതല ഏല്പിച്ചു. യഥാർത്ഥത്തിൽ അന്നുമുതലാണ് ഗൗരവമായ തരത്തിൽ ഗെയിംസിനുള്ള ഒരുക്കങ്ങൾ ആരംഭിച്ചത്. വിവിധ ജില്ലകളിലായി തീരേണ്ട സ്റ്റേഡിയങ്ങളും മറ്റ് സൗകര്യങ്ങളും ഏറെയായിരുന്നു.

വിവാദങ്ങൾക്ക് നമ്മുടെ മാധ്യമങ്ങളും രാഷ്ട്രീയക്കാരും തുടക്കമിട്ടത് റൺ കേരളാ റൺ എന്ന മുന്നൊരുക്ക പരിപാടിയിലാണ്. യഥാർത്ഥത്തിൽ ഈ പരിപാടിയുടെ സംഘാടകർ സംസ്ഥാന ഗവൺമെന്റായിരുന്നു. തികച്ചും നൂതനവും പങ്കാളിത്തം കൊണ്ട് ലോക റിക്കാർഡും ആകുന്ന പരിപാടി. എന്നാൽ ഇതിന്റെ പ്രചരണ ചുമതല സർക്കാരിന് നിർവ്വഹിക്കുവാൻ സാധിക്കില്ല. അതുകൊണ്ട് പരസ്യ ദർഘാസുവഴി താൽപ്പര്യമുള്ളവരിൽ നിന്ന് അപേക്ഷ ക്ഷണിച്ചു. ഏറ്റവും കുറഞ്ഞ നിരക്ക് നൽകിയവരുമായി സർക്കാർ കരാർ ഒപ്പുവച്ചു. കേരളത്തിലെ ഒരു പ്രമുഖ പത്രസ്ഥാപനത്തിന്റെ ചുമതലയിലുള്ള കമ്പനിക്കായിരുന്നു കരാർ ലഭിച്ചത്. ഏകദേശം 10 കോടി രൂപക്ക്. അടങ്ങിയിരിക്കുമോ മറ്റുള്ളവർ. വലിയ അഴിമതിക്കഥകളുമായി അവർ രംഗത്തെത്തി. എല്ലാവരും പെട്ടെന്നൊരു ദിവസം കൊണ്ട് ആം ആദ്മിയായി, കേജരിവാളായി, കൈയ്യിൽ ചൂലുമെടുത്ത് ആളെ ഇളക്കിവിട്ടു. ഒരു പ്രാമുഖ മാധ്യമം ഇതിനിടയിൽ നോക്കുകൂലിയായി രണ്ട് കോടി കൈപ്പറ്റിയതായി പിന്നാമ്പുറ സംസാരം. രണ്ടു ദിവസം കഴിഞ്ഞപ്പോൾ ചർച്ചകളുടെ ബലം കുറഞ്ഞു. പത്രങ്ങളിലും ചാനലുകളിലും റൺ കേരളാ റൺ പരസ്യം നിറഞ്ഞു. അപ്പോഴാണ് അറിയുന്നത് കിട്ടിയ പത്തുകോടിയിൽ ആറ് കോടി എല്ലാവരും കൂടി വീതം വച്ചെന്ന്.

ചാനലുകളും പത്രങ്ങളും ഒരുപോലെ അഴിമതിക്കഥകൾ എഴുതിയുണ്ടാക്കി പുറത്തുവിട്ടത് മലയാള സമൂഹം അവജ്ഞയോടെ തള്ളിക്കളഞ്ഞു. എല്ലാവരും അഭിമാനത്തോടെ പരിപാടിയിൽ പങ്കെടുത്തു. ഒടുവിൽ അതിൽ പങ്കെടുത്തില്ലെങ്കിൽ നാണക്കേടാകുമെന്ന അവസ്ഥയായി. ഒരു കോടിയിലധികം മലയാളികൾ കേരള മണ്ണ് നിറഞ്ഞോടി. സഹിക്കുമോ നമ്മുടെ മാധ്യമ തമ്പുരാൻമാർക്ക്. കുട്ടിസഖാക്കൾ പതിവുപോലെ അവരുടെ സ്വഭാവമറിയിച്ചു. കേരളം മുഴുവൻ മുന്നോട്ടോടിയപ്പോൾ അവർ പുറകോട്ടോടി. എന്നും നാടിനെ പിറകോട്ടടിച്ചവരിൽ നിന്ന് മറ്റൊന്നും പ്രതീക്ഷിക്കാനില്ലായിരുന്നു.

മലയാളി സമൂഹം മുഴുവൻ കായിക മാമാങ്കത്തിനായി കാത്തിരുന്നു. വിവിധ സംസ്ഥാനങ്ങളിൽ നിന്നും കായിക താരങ്ങൾ എത്തി തുടങ്ങി. ഗെയിംസിനു മുൻപായി ഒരുക്കങ്ങളെല്ലാം പൂർത്തിയായി. ഓരോ ദിവസവും നാഷണൽ ഗെയിംസ് പരാതികളില്ലാതെ മുന്നോട്ടുപോയി. ഗെയിംസ് വില്ലേജിൽ നിന്നോ മത്സരവേദികളിൽ നിന്നോ, ഗൗരവതരമായ പരാതികളില്ല. ചില പരാതികൾ മാധ്യമങ്ങൾ റിപ്പോർട്ട് ചെയ്തിരുന്നു. ഉദാഹരണത്തിന് വട്ടിയൂർക്കാവിലെ വേദിയിൽ മൂന്നു മണിക്കൂർ വൈകിയെത്തിയ താരത്തിന് ഭക്ഷണം അല്പം വൈകിപ്പോയി.. ഇങ്ങനെ ചില പരാതികളല്ലാതെ മറ്റൊന്നും തന്നെ മറ്റു സംസ്ഥാനങ്ങളിൽ നിന്നും വന്നവർ പറ

ഞ്ഞില്ല. ഇതിനിടയിൽ കേരളം മിന്നുന്ന പ്രകടനങ്ങൾ കാഴ്ചവച്ച് മെഡൽ കൊയ്ത്തു തന്നെ നടത്തി രണ്ടാം സ്ഥാനത്തെത്തി. നമ്മുടെ ചുണക്കുട്ടികൾ റിക്കോർഡുകൾ മറികടന്നു. ഇതൊക്കെ അവസാനം കാലാവസ്ഥ പറയുന്നതിനുമുൻപ് കായിക വാർത്തയിൽ ആരോ പറഞ്ഞു. ഒരു ചർച്ചയും നടന്നില്ല. ഗെയിംസു തീരും വരെ അഴിമതികൾ മാത്രം ചർച്ച ചെയ്തു. നാടിനെയും നാടിന്റെ നേട്ടങ്ങളും മറന്ന് ബ്രേക്കിംഗ് ന്യൂസുകൾ കൊടുക്കുന്ന തിരക്കിലായി ചാനലുകൾ. നമ്മുടെ മാധ്യമങ്ങൾക്ക് എന്തേ ഔചിത്യം ഇല്ലാതെ പോയത്? ഇതുപോലൊരു പരിപാടി നമ്മുടെ മണ്ണിൽ നടക്കുമ്പോൾ അതിന്റെ നിറം കെടുത്തുവാൻ ഇവർ മത്സരിച്ചത് എന്തിന്? മാധ്യമങ്ങൾ എന്താണ് നേടിയത്? ഇനിയും ഉത്തരം കിട്ടാതെ ചോദ്യങ്ങൾ? രണ്ട് ഗവൺമെന്റുകളോടൊപ്പവും ക്രമസമാധാനത്തിന്റെ ചുമതല നിർവ്വഹിച്ച ജേക്കബ് പുന്നൂസ് എന്ന ഉദ്യോഗസ്ഥൻ നാളിതുവരെ വഴിവിട്ട കാര്യങ്ങൾക്ക് കൂട്ടുനിന്നയാളല്ലന്ന് എല്ലാവർക്കും അറിയാം. എന്നിട്ടും അദ്ദേഹത്തെ ഇവർ എന്തേ ഓർക്കാതെ പോയത്. നമ്മുടെ മാധ്യമങ്ങൾ ഇങ്ങനെയാണ്. അമ്മയുടെ കണ്ണുനീരായാലും സാരമില്ല. റേറ്റിംഗൊന്നു കൂടി കിട്ടിയാൽ മതി.

ഇത്രയും പറയുമ്പോൾ നാഷണൽ ഗെയിംസ് നടത്തിപ്പ് പൂർണ്ണമായി അഴിമതി ഇല്ലാതെയാണ് നടന്നതെന്ന് നമുക്കാർക്ക് അഭിപ്രായമില്ല. പക്ഷേ അതന്വേഷിച്ച് കണ്ടെത്തട്ടെ. അവരെ നിയമത്തിനു മുമ്പിൽ കൊണ്ടുവരട്ടെ. മാതൃകാപരമായി ശിക്ഷിക്കട്ടെ. അതല്ലേ ഉചിതം. അല്ലാതെ സ്റ്റേഡിയത്തിനുള്ളിൽ നമ്മുടെ കുട്ടികൾ മെഡൽ നേടുമ്പോൾ പുറത്ത് മാധ്യമ വിചാരണയും പ്രതിഷേധക്കാരുടെ കൂട്ടയോട്ടവും നാം ആരെയാണ് തോൽപ്പിക്കുന്നത്?

## പുസ്തക പരിചയം



# നോമ്പുകാലചിന്തകൾക്ക് ഒരു വഴികാട്ടി

നോമ്പുകാലം ദൈവവചന ധ്യാനത്തിനും ആന്തരിക നവീകരണത്തിനും ഉള്ള സവിശേഷ സമയമാണ്. കേരളത്തിലെ സുറിയാനി സഭകളിൽ നോമ്പ് അതിന്റെ തീക്ഷ്ണമായ ഭാവങ്ങളിൽ ഇപ്പോഴും ആചരിക്കപ്പെടുന്നുണ്ട്. അന്ത്യോഖ്യൻ പാരമ്പര്യത്തിൽ നോമ്പിന്റെ ഞായറാഴ്ചകളിൽ വായിക്കപ്പെടുന്ന സുവിശേഷഭാഗങ്ങൾ നമ്മുടെ കർത്താവിന്റെ ഉയിർപ്പിലൂടെ മനുഷ്യവർഗത്തിനു വാഗ്ദാനം ചെയ്യപ്പെട്ട പുതുജീവന്റെ അനുഭവത്തിലേക്ക് പടിപടിയായി വിശ്വാസികളെ കൂട്ടിക്കൊണ്ടുപോകാൻ ഉതകും വിധത്തിൽ സവിശേഷ ശ്രദ്ധയോടെ തെരഞ്ഞെടുക്കപ്പെട്ടവയാണ്. നോമ്പുകാല ഞായറാഴ്ചകളിലെയും വിശേഷദിവസങ്ങളിലെയും വചനവായനകളെ വിശ്വാസികൾക്ക് വ്യാഖ്യാനിച്ചുകൊടുക്കാൻ ഉതകുന്ന വിധത്തിൽ, വചനപഠനത്തിന്റെയും തിരുസഭയുടെ പ്രബോധനങ്ങളുടെയും ശക്തമായ പശ്ചാത്തലത്തിൽ, മലങ്കര സഭയിലെ പ്രമുഖ ദൈവശാസ്ത്രജ്ഞനായ പെരിയ ബഹുമാനപ്പെട്ട ജോൺ പടിപ്പുരക്കലച്ചൻ തയ്യാറാക്കിയ പുസ്തകമാണ് **അടയാളങ്ങളുടെ പാതയിലൂടെ യേശുവിന്റെ ഉയിർപ്പിലേക്ക്.**

ശുബുക്കോനോയും നാല്പതാം വെള്ളിയും ഹാശാ ആഴ്ചയിലെ ദിവസങ്ങളുമുൾപ്പടെ നോമ്പുകാലത്തെ എല്ലാ പ്രധാന അവസരങ്ങളിലെയും വേദവായനകളെ ഈ ഗ്രന്ഥം അപഗ്രഥിക്കുന്നുണ്ട്. വചനബദ്ധമായിത്തന്നെ വായനാഭാഗത്തെ വിശദീകരിച്ചതിനു ശേഷം മലങ്കരസഭയുടെ സവിശേഷസാഹചര്യങ്ങളുമായി ബന്ധപ്പെടുത്തി നമ്മുടെ കാലത്തിനു യോജിച്ച ഒരു പൊതു സന്ദേശം മുന്നോട്ടുവച്ചതിനു ശേഷം വചനബദ്ധമായ ഒരു പ്രാർത്ഥനയിൽ അവസാനിപ്പിക്കുകയാണ് ഇതിലെ പ്രസംഗങ്ങളുടെ പൊതുഘടന.

ലളിതമായ ഈ ഘടന എഴുത്തുകാരന്റെ അജപാലനപരിചയത്തിന്റെ സൂചികകൂടിയാണ്. ജനത്തോടൊപ്പം നിന്ന് ദൈവവചനത്തോട് ഗൗരവമായി സംവദിക്കുവാനുള്ള ശ്രമമാണ് ഇതിലെ ഓരോ പ്രസംഗവും. ഇതിലെ ചിന്തകളുടെ ആഴം ഈ പുസ്തകത്തെ വചനപ്രസംഗത്തിനുള്ള മികച്ച ഒരു ഉറവിട ഗ്രന്ഥം ആക്കുന്നതുപോലെ, ഈ പ്രസംഗങ്ങളുടെ ലാളിത്യം പ്രസംഗകർക്കുള്ള മാതൃക കൂടി ആകുന്നു.

പ്രസംഗകർക്കുമാത്രമല്ല ഈ ഗ്രന്ഥം പ്രയോജനപ്പെടുക. നോമ്പനുഷ്ഠാനത്തിന്റെയും കഷ്ടാനുഭവാനുസ്മരണത്തിന്റെയും നാളുകൾ കടന്ന് രക്ഷകന്റെ ഉയിർപ്പ് പെരുന്നാളിനു തയ്യാറെടുക്കുന്ന ആർക്കും വചനസാധനയുടെ സ്വകാര്യതയിൽ നെഞ്ചോടുചേർക്കാവുന്ന ഒന്നാണിത്. തനിച്ചൊരു പൂർണ്ണ ധ്യാനത്തിന്റെ സാധ്യതകൾ ഈ പുസ്തകം തുറന്നിടുന്നു. മലങ്കര ആരാധനക്രമത്തോട് ചേർന്ന് അനുഗ്രഹീതമായ ഈ കാലത്തിന്റെ ഉൾക്കരുത്ത് തിരയുന്ന എല്ലാവർക്കും ഈ പുസ്തകം മതിയായ ഒരു സഹായമാണ്.

ഈ പുസ്തകത്തിന്റെ പ്രതികൾ പട്ടം അരമനയോട് ചേർന്നുള്ള ഇഗ്നേഷ്യസ് സെന്ററിൽ നിന്ന് ലഭ്യമാണ്.

## ബഥനി സന്യാസ സമൂഹത്തിനു പുതിയ നേതൃത്വം



ബഥനി മിശിഹാനുകരണ സന്യാസ (OIC) സമൂഹത്തിനു പുതിയ നേതൃത്വം. മാവേലിക്കര ജീവാരാം റിട്രീറ്റ് സെന്ററിൽ നടന്ന ജനറൽ സിനാക്സിലാണ് തെരഞ്ഞെടുപ്പ് നടന്നത്. നവജീവൻ പ്രോവിൻസിലെ അംഗമായ റവ. ഫാ. ജോസ് കുരുവിള പീടികയിൽ അടുത്ത ആറുവർഷത്തേക്ക് സമൂഹത്തിന്റെ സുപ്പീരിയർജനറലായി തെരഞ്ഞെടുക്കപ്പെട്ടു. നിലവിൽ അദ്ദേഹം നവജീവൻ പ്രൊവിൻഷ്യൽ സുപ്പീരിയറായിരുന്നു. റവ. ഡോ. വർഗ്ഗീസ് തൈക്കൂട്ടത്തിൽ ആണ് അസിസ്റ്റന്റ് ജനറൽ . റവ. ഡോ. വർഗീസ് വിജയാനന്ദ്, റവ. ഫാ. ജയിംസ് മാമൂട്ടിൽ, റവ. ബ്ര. ജോർജ് ഗ്രേഷ്യസ് (കൗൺസിലർമാർ), റവ. ഫാ. ജേക്കബ് ഈട്ടിത്തടത്തിൽ (പ്രൊക്യുറേറ്റർ ജനറൽ), റവ. ഫാ. ആന്റണി പടിപ്പുരയ്ക്കൽ (സെക്രട്ടറി) എന്നിവരെയും സിനാക്സിസ് തെരഞ്ഞെടുത്തു.

## മേരീ മക്കൾ സന്യാസിനി സമൂഹത്തിന് പുതിയ നേതൃത്വം



മേരീ മക്കൾ സന്യാസിനി സമൂഹത്തിനു പുതിയ നേതൃത്വം. പഞ്ചാബിലെ ക്രിസ്തുരാജാ പ്രൊവിൻസിലെ അംഗമായ റവ. സി. ജയിൽസിനെ സമൂഹത്തിന്റെ പുതിയ സുപ്പീരിയർ ജനറലായി തെരഞ്ഞെടുത്തു. ക്രിസ്തു രാജാ പ്രോവിൻഷ്യൽ സുപ്പീരിയറായി സേവനമനുഷ്ഠിക്കുകയായിരുന്നു സിസ്റ്റർ ജയിൽസ്. കുടപ്പനകുന്ന് ജന റലേറ്റിൽ നടന്ന ജനറൽ സിനാക്സിസിലാണ് തെരഞ്ഞെടുപ്പ് നടന്നത്. സിസ്റ്റർ പാറ്റ്സി ഫ്രാൻസിസ് ആണ് അസിസ്റ്റന്റ് ജനറൽ. സി. സൂസൻ മരിയ, സി. ട്രീസാ മാത്യു, സി. മേഴ്സി ജോസഫ്, (കൗൺസിലർമാർ) സി. ദീപ്തി റോസ് (ഫിനാൻസ് ഓഫീസർ), സി. ജെസ്സി ഗ്ലാഡിസ് (സെക്രട്ടറി) എന്നിവരും തെരഞ്ഞെടുക്കപ്പെട്ടു.



മാർത്താണ്ഡം സെന്റ് ജോസഫ് പ്രോവിൻസിന്റെ പുതിയ പ്രോവിൻഷ്യൽ സുപ്പീരിയറായി സി. റോസ് ഫ്രാൻസിസ് തെരഞ്ഞെടുക്കപ്പെട്ടു. സി. അനില ക്രിസ്റ്റി (അസിസ്റ്റന്റ് പ്രോവിഷ്യൽ) സി. ലില്ലി ജോസ്, സി. സോഫി തെരേസ്, സി. ഫ്ളവർ ജോൺ (കൗൺസിലർമാർ) സി. റോസ് പോൾ (ഫിനാൻസ് ഓഫീസർ) സി. ജോ മേരി (സെക്രട്ടറി) എന്നിവരും തെരഞ്ഞെടുക്കപ്പെട്ടു.



തിരുവനന്തപുരം സെന്റ് മേരീസ് പ്രോവിൻസിന്റെ പുതിയ പ്രോവിൻഷ്യൽ സുപ്പീരിയറായി സി. ലില്ലിതോമസ് തെരഞ്ഞെടുക്കപ്പെട്ടു. സി. മേരി ലിസ്യു (അസിസ്റ്റന്റ് പ്രൊവൻഷ്യൽ), സി. ട്രീസാ പീറ്റർ, സി. ആൻസലറ്റ്, സി. റെജിൻ തെരേസ്, (കൗൺസിലർമാർ), സി. ജിനോ (ഫിനാൻസ് ഓഫീസർ), സി. അഞ്ജന (സെക്രട്ടറി) എന്നി വരും തെരഞ്ഞെടുക്കപ്പെട്ടു.



വെണ്ണിയൂർ നിർമ്മലാ പ്രോവിൻസിന്റെ പുതിയ പ്രോവിൻഷ്യൽ സുപ്പീരിയറായി സി. ലിഡിയ ജേക്കബ് തെര ഞ്ഞെടുക്കപ്പെട്ടു. സി. കൃപാ തോമസ് (അസിസ്റ്റന്റ് പ്രോവിൻഷ്യൽ), സി. സെലിൻ ജോസ്, സി. സോഫി മരി യാ, സി. മേരി ഡൊമനിക് (കൗൺസിലർമാർ), സി. റ്റെസി മരിയാ (ഫിനാൻസ് ഓഫീസർ), സി. അക്വീനാ (സെ ക്രട്ടറി) എന്നിവരും തെരഞ്ഞെടുക്കപ്പെട്ടു.



പഞ്ചാബ് ക്രിസ്തുരാജാ പ്രോവിൻസിന്റെ പുതിയ പ്രോവിൻഷ്യൽ സുപ്പീരിയറായി സി. റോസിലിൻ തെരഞ്ഞെ ടുക്കപ്പെട്ടു. സി. റീറ്റാ മരിയ (അസിസ്റ്റന്റ് പ്രോവിൻഷ്യൽ), സി. പ്രസില്ലാ, സി. ഫ്ളവർലറ്റ്, സി. മേരി ആൻ (കൗൺസി ലർമാർ), സി. തെരസ് ജോൺ (ഫിനാൻസ് ഓഫീസർ), സി. കൃപാ ജോസ് (സെക്രട്ടറി) എന്നിവരും തെരഞ്ഞെ ടുക്കപ്പെട്ടു.



ബത്തേരി മേരിമാതാ പ്രോവിൻസിന്റെ പുതിയ പ്രോവിൻഷ്യൽ സുപ്പീരിയറായി സി. ശുഭാ തെരേസ് തെരഞ്ഞെ ടുക്കപ്പെട്ടു. സി. എൽസീനാ (അസിസ്റ്റന്റ് പ്രോവിഷ്യൽ), സി. മാർഗ്രറ്റ് മേരി, സി. സ്റ്റെല്ലാ മരിയാ, സി. അൽഫോൻസ് ജേക്കബ് (കൗൺസിലർമാർ), സി. നിർമ്മൽ ആന്റണി (ഫിനാൻസ് ഓഫീസർ), സി. ടെസിൻ മരിയാ (സെക്രട്ടറി) എന്നിവരും തെരഞ്ഞെടുക്കപ്പെട്ടു.



ഛാന്ദാ അമലാ വൈസ് പ്രോവിൻസിന്റെ പുതിയ പ്രോവിൻഷ്യൽ സുപ്പീരിയറായി സി. റീറ്റാ ജോസ് തെരഞ്ഞെടുക്കപ്പെട്ടു. സി. ആനീസ് (അസിസ്റ്റന്റ് പ്രോവിൻഷ്യൽ), സി. ജോസിലിൻ, സി. ബെറ്റി സേവ്യർ, സി. സീനാ ജോസ് (കൗൺസിലർമാർ), സി. ആൽഫി പുളിക്കൽ (ഫിനാൻസ് ഓഫീസർ), സി. റ്റീനാ റോസ് (സെക്രട്ടറി) എന്നിവരും തെരഞ്ഞെടുക്കപ്പെട്ടു.

# സ്നേഹവീട്ടിൽ നിന്ന് സ്നേഹനാഥന്റെ നാട്ടിലേക്ക്

# വിശുദ്ധനാട് യാത്ര

## 2015 ഏപ്രിൽ 20 മുതൽ 30 വരെ

കത്തോലിക്കാ സഭയിലെ വൈദികരുടെയും, സമർപ്പിതരുടെയും ആത്മീയ നേതൃത്വത്തിൽ, ദൈവത്തിന്റെ സ്വന്തം നാട്ടിൽ നിന്ന് ദൈവപുത്രന്റെ നാട്ടിലേക്ക് ഒരു തീർത്ഥയാത്രാ ധ്യാനം.

**ജോർദ്ദാൻ - ഇസ്രായേൽ - ഈജിപ്റ്റ് - പാലസ്തീൻ (10 ദിവസത്തെ സമ്പൂർണ്ണ പാക്കേജ്)**

**അത്യഭിവന്ദ്യ കർദ്ദിനാൾ മോറാൻ മോർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവായുടെ അനുഗ്രഹ ആശംസകളോടെ പ്രഗത്ഭരായ ധ്യാന ഗുരുക്കന്മാർ വചനശുശ്രൂഷക്ക് നേതൃത്വം നല്കുന്ന ഈ യാത്ര പുണ്യം! സഫലം! വിശുദ്ധം!**

**യാത്രാചെലവ്: Rs. 31000/+ US × 850/ (Rs. 82,000/per Dollar@Rs. 60/**

*ഉൾപ്പെടുന്നവ:* തിരുവനന്തപുരത്തുനിന്നും തിരിച്ചുമുള്ള എയർടിക്കറ്റ് ചാർജ്ജ്, ടാക്സുകൾ, വിസഫീസ്, ത്രീസ്റ്റാർ ഹോട്ടൽ താമസം, പ്രഭാത ഭക്ഷണം, ഉച്ചഭക്ഷണം, അത്താഴം, സന്ദർശന സ്ഥലങ്ങളിലേക്കുള്ള ബസ്സ് യാത്ര, എൻട്രി ഫീസുകൾ, ഗവൺമെന്റ് ടാക്സ്, ടൂറിസ്റ്റ് ഗൈഡുകളുടെ സേവനം, ഫോറിൻ എക്സ്ചേഞ്ച് സൗകര്യം എന്നിവ ഉൾപ്പെടുന്നു. യാത്രയ്ക്കുമുമ്പ് വിശദീകരണ മീറ്റിംഗും, ഒരുക്കധ്യാനവും നടത്തും.

**ബുക്കിംഗിന്:** ആർച്ച് ബിഷപ്പ് മാർ ഗ്രിഗോറിയോസ് സ്നേഹവീട്ടിൽ പാസ്പോർട്ടും, 20,000/- രൂപയും, 2 കളർ ഫോട്ടോയും തന്ന് 2015 മാർച്ച് 10 ന് മുമ്പായി പേര് രജിസ്റ്റർ ചെയ്യുക. ബാക്കി തുക 2015 മാർച്ച് 25 ന് മുമ്പായി അടയ്ക്കേണ്ടതാണ്.

**Fr. George Joshua Kanneeleth**
Archbishop Mar Gregorios Snehaveedu
Benedict Nagar, Nalanchira, Trivandrum - 15
Mobile : 09847122245, 04712530505
Mail: snehaveedutvm@gmail.com

NB: ഡോളർ നിരക്കിൽ വ്യത്യാസം വരുന്നതനുസരിച്ച് യാത്രാ ചെലവിൽ മാറ്റമുണ്ടാകുന്നതാണ്.



## വന്നുകാണുക - അനുഭവമാക്കുക

യുവതീയുവാക്കളെ നിങ്ങളുടെ അവധിക്കാലം അനുഗ്രഹപ്രദവും ഫലപ്രദവുമാക്കുവാൻ ഇതാ ഒരു സുവർണ്ണാവസരം.......... അഗതികളും ആലംബഹീനരുമായ മാനസിക രോഗികൾ, തെരുവിൽ അലയുന്ന ഭിക്ഷാടകർ ഇവരിൽ യേശുവിന്റെ തിരുമുഖം ദർശിച്ച് ജീവിതത്തിലെ കുറച്ച് ദിനങ്ങൾ ഇവർക്കായി മാറ്റി വച്ച് ഇപ്രകാരമുള്ളവരെ ശുശ്രൂഷിക്കുന്നതിന് താല്പര്യമുള്ളവർക്ക് പ്രത്യേകിച്ച് യുവതീയുവാക്കൾക്കും, കുട്ടികൾക്കും സ്നേഹവീട്ടിൽ ഇതാ ഒരവസരം ഒരുക്കപ്പെട്ടിരിക്കുന്നു. പ്രിയ സുഹൃത്തേ യേശു നിന്നോട് അരുളിച്ചെയ്യുന്നു: "സത്യമായി ഞാൻ നിങ്ങളോടു പറയുന്നു. ഈ ഏറ്റവും എളിയവരിൽ ഒരുവന് നിങ്ങൾ ഇതു ചെയ്യാതിരുന്നപ്പോൾ എനിക്കുതന്നെയാണ് ചെയ്യാതിരുന്നത്". (മത്തായി 25:45)

*ബന്ധപ്പെടേണ്ട മേൽവിലാസം;*

ഡയറക്ടർ, സ്നേഹവീട്
ബനഡിക്ട് നഗർ, നാലാഞ്ചിറ, തിരുവനന്തപുരം
ഫോൺ. 9847122245, 9847722241, 04712530505
Email: snehaveedutvm@gmail.com

*in loving memory of*



VARGHESE JOSEPH

## K.K.ROCKS & GRANITE INDIA PVT LTD.

### Trivandrum

